# *In our hearts, forever!*

1st Death Anniversary



## Mrs. Leela Zachariah

(05.10.1947 - 07.05.2023)

Her presence graced our world like a gentle breeze,
leaving behind a landscape enriched by her kindness, wisdom,
and boundless generosity.

*In loving memory*

**The Muthoot Group**



# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2024 മെയ്. ലക്കം 5. പുസ്തകം 68. വില ₹ 25

## LETTER FROM THE EDITOR

ക്രൈസ്തവ ഓർത്തഡോക്സ് ആദ്ധ്യാത്മികതയിലെ ഒരു രത്നപദമാണ് ദൈവീകരണം അഥവാ തെയോസിസ്. ഇത് ഒരു ക്രിയാപദമാണ്. ഒരു ക്രൈസ്തവ വിശ്വാസിയുടെ  ജീവിത സാകല്യത്തെ ഈ പദത്തിന്റെ പശ്ചാത്തലത്തിൽ ഗ്രഹിക്കേണ്ടതുണ്ട്. ഓർത്തഡോക്സ് വീക്ഷണത്തിൽ പാപക്ഷമ, ഇരുളിൽ നിന്ന് വെളിച്ചത്തിലേക്കുള്ള പുറപ്പാട്, സൗഖ്യം, മരണത്തിൽ നിന്നുള്ള മോചനം തുടങ്ങിയ വജ്രസമാനമായ അനേക അരികുകൾ ദൈവീകരണത്തിനുണ്ട്. ദൈവീകരണം എന്നത് പുതുജീവന്റെ പങ്കിടലാണ്. അത് ക്രിസ്തുവാകുന്ന ആഴിയിൽ ആഴ്ന്നിറങ്ങലും ഈ ഭൂമിയിലെ സർഗ്ഗാത്മക സംഗതികളോടുള്ള ചേർന്നിരിപ്പും ദൈവത്തോടൊപ്പമുള്ള നടപ്പുമാണ്.

സഭാ പിതാക്കന്മാർ ദൈവീകരണത്തെ 'ക്രിസ്തീകരണം' എന്നും സൂചിപ്പിക്കുന്നുണ്ട്. ആദിയിൽ സൃഷ്ടി കർമ്മത്തിൽ ദൈവം നിരൂപിച്ച ചൈതന്യ രൂപത്തിലേക്ക് മനുഷ്യനെയും അതിലൂടെ സമസ്ത പ്രകൃതിയേയും നയിക്കുന്ന ദൈവിക പദ്ധതിയാണ് ദൈവീകരണം. നമ്മുടെ കർത്താവിന്റെ തേജസ്ക്കരണവും പെന്തകോസ്തിയും സ്തേഫാനോസിന്റെ ദർശനവുമെല്ലാം ദൈവീകരണത്തിന്റെ ദൃഷ്ടാന്തങ്ങളാണ്. ഇത് ഭാവിയിൽ സംഭവിക്കാനിരിക്കുന്ന കാര്യം എന്നതിനേക്കാൾ ഭൗമിക സഭയിലെ അനുദിന ജീവിതത്തിൽ വിശ്വാസത്താലും ആരാധനയിലൂടെയും തിരുവചനാധിഷ്ഠിതമായ കൂദാശകളിലൂടെയും അനുഭവിക്കാം. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ ആത്യന്തിക ലക്ഷ്യം സകലതിനെയും ദൈവീകരിക്കുക എന്നതാണ്.

പരിശുദ്ധാത്മാവിന്റെ നിലവിലുള്ള കാര്യവിചാരകത്വത്തെ തിരിച്ചറിയാത്ത കുടുംബാന്തരീക്ഷത്തിലും സഭാസംവിധാനങ്ങളിലും ഭീതദമായ ഒരു നിർജ്ജീവത്വം അനുഭവപ്പെടും. ദൈവാത്മാവിന്റെ പ്രവർത്തനത്തിന് നാം നമ്മെതന്നെ ഒരുക്കേണ്ടതുണ്ട്. 'നിന്റെ പരിശുദ്ധ റൂഹായെ എന്നിൽ നിന്ന് എടുക്കയുമരുതേ!' എന്ന പ്രാർത്ഥന ദൈവീകരണത്തിനായുള്ള നിലവിളിയാണ്. ദൈവീകരണം ഒരു വ്യക്തിയിൽ അപാദചൂഢമായ പരിണാമം കൊണ്ടുവരുന്നു. ദൈവം നമ്മുടെ അസ്ഥിമജ്ജകളെയെടുത്ത് അവിടുത്തേക്ക് ഹിതകരമായ പുതിയതൊന്ന് നൽകുന്നു. അങ്ങനെ കൃപയാൽ നാം പുതുതാക്കപ്പെടുന്നു. വി. പൗലൂസ് ഈ ദിവ്യാനുഭവത്തെ ഇങ്ങനെ വിശദമാക്കുന്നു. 'നമ്മിൽ വെളിപ്പെടുവാനുള്ള തേജസ്സ് വിചാരിച്ചാൽ ഈ കാലത്തിലെ കഷ്ടങ്ങൾ സാരമില്ല എന്നു ഞാൻ എണ്ണുന്നു (റോമർ 8:18). ദൈവീകരണം നമ്മുടെ ജീവിത പരിസരങ്ങളോടുള്ള സമീപനത്തിലെ തെളിമ കൂടിയാണ്. എന്തായിത്തീരണം? എന്തിനായി നിലനിൽക്കണം?' എന്നൊരു ദൃഢനിശ്ചയം ക്രിസ്ത്യാനിക്കുണ്ടായിരിക്കണം.'ഞാൻ വിശുദ്ധനായിരിക്കുന്നതുപോലെ നിങ്ങളും വിശുദ്ധരായിരിപ്പിൻ' എന്ന വചനം ശ്രദ്ധേയം. ഓർത്തഡോക്സ് ആത്മീയതയുടെ ആത്യന്തിക ലക്ഷ്യവും നിയോഗവും ദൈവീകരണം തന്നെ.

- ഫാ. സഖറിയാ തോമസ് പുതുപ്പള്ളി

# മഹാപുരോഹിത സന്ദേശം



പെന്തെകൊസ്തനാൾ വന്നപ്പോൾ എല്ലാവരും ഒരു സ്ഥലത്തു ഒന്നിച്ചു കൂടിയിരുന്നു. പെട്ടെന്ന് കൊടിയ കാറ്റടിക്കുന്നതുപോലെ ആകാശത്തുനിന്നു ഒരു മുഴക്കമുണ്ടായി.അവർ ഇരുന്നിരുന്ന വീടു മുഴുവൻ നിറെച്ചു.അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി. അവരിൽ ഓരോരുത്തന്റെമേൽ പതിഞ്ഞു.എല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞവരായി (അപ്പോ.പ്രവ.2:14)

സെഹിയോൻ മാളികയിൽ പ്രാർത്ഥനാനിരതരായി കാത്തിരുന്ന ശിഷ്യഗണങ്ങളുടെ മേൽ പരിശുദ്ധാത്മാവ് അഗ്നിയായി ഇറങ്ങിയാവസിച്ച് അവരെ വിവിധ വരങ്ങളാലും ദാനങ്ങളാലും പൂർത്തീകരിച്ച ദിനത്തിന്റെ സ്മരണയെ വീണ്ടും നാം നിർവ്വഹിക്കുന്നു. സുവിശേഷവാഹകരായി ലോകത്തിന്റെ അതിരുകളിലേക്ക് മരണഭയം കൂടാതെ യാത്ര ചെയ്യുവാനും വിജാതിയരുടെയും രാജാക്കൻമാരുടെയും മുമ്പാകെ ക്രിസ്തുവിനെ സാക്ഷിക്കുവാനും, ക്രിസ്തു സഭയ്ക്കായി അനേകരെ നേടുവാനും ശിഷ്യൻമാർ ധൈര്യം നേടിയത് പെന്തെകൊസ്തിയിൽ ലഭിച്ച ആത്മാഭിഷേകത്തിന്റെ നിറവു കൊണ്ടാണ്.

പരിശുദ്ധാത്മാവ് പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും നമ്മെ ബോധ്യപ്പെടുത്തുന്നവനാണ് എന്ന നമ്മുടെ കർത്താവിന്റെ മൊഴി വി.യോഹന്നാൻ രേഖപ്പെടുത്തുന്നുണ്ട്. (വി.യോഹ.16.8) ഇവ മൂന്നും ആത്മീയ ജീവിത യാത്രയിൽ അതീവപ്രാധാന്യത്തോടെ കരുതേണ്ടവയാണ്. പാപബോധത്തോടെയും പശ്ചാത്താപത്തോടെയും ജീവിക്കുക, നീതിയും ന്യായവും പ്രവർത്തിക്കുക, ന്യായവിധിയുടെ ആ അവസാനനാളിന്നായി അനുദിനം ഒരുങ്ങുക.

കർത്താവിന്റെ ശിഷ്യൻമാർ ഇവ മൂന്നിലും തങ്ങളെത്തന്നെ മാതൃകകളാക്കിയവരാണ്. സ്വർഗ്ഗാരോഹണം ചെയ്ത ക്രിസ്തുവിന്റെ വാഗ്ദാനം പ്രാപിക്കുവാനായി ഉള്ളുണർവ്വോടെ ആദിമസഭ കാത്തിരുന്ന് സ്വർഗ്ഗീയ രഹസ്യങ്ങളിലേക്ക് ഉപനയിക്കപ്പെട്ടതുപൊലെ ഉണർവ്വോടും ഉത്സാഹത്തോടും സകലത്തിലും പരിശുദ്ധനും ജീവൻ നൽകുന്നവനുമായ വി. റൂഹായുടെ ആവാസത്തിനായി, സഭാഗാത്രമാകമാനം പുതുക്കപ്പെടുവാനും ജീവന്റെ വറ്റാത്ത നീരൊഴുക്ക് അനുദിന ജീവിതത്തിലനുഭവിക്കുവാനുമായി വിശ്വാസപൂർവ്വം കാത്തിരിക്കാം. സകലത്തെയും പൂർത്തീകരിക്കുന്നവനായ പരിശുദ്ധ റൂഹായേ ഞങ്ങളിൽ നിത്യം വന്നു നിറയണമേ.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**

# അകം

CONTENTS















# ഡിജിറ്റൽ യുഗത്തിലെ പെന്തക്കോസ്തി പെരുന്നാൾ

**ഫാ. എബ്രഹാം കാരാമേൽ**

പെന്തക്കോസ്തി ദിവസമാണ് യേശുക്രിസ്തുവിന്റെ കൂട്ടായ്മക്ക് രൂപവും ഭാവവും കൈവരുന്നത്. പരിശുദ്ധാത്മാവിന്റെ ആഗമനത്തെക്കുറിച്ചുള്ള സാക്ഷ്യങ്ങൾ ക്രിസ്തുവചനങ്ങളിലും പരസ്യശുശ്രൂഷകളുടെ വിവിധ ഘട്ടങ്ങളിലും നമുക്ക് കാണാൻ സാധിക്കുന്നുണ്ട്. എന്തായാലും അതുവരെയും ഉണ്ടായിരുന്ന ഭയത്തെ അതിജീവിച്ച് യേശുവിന്റെ തിരോധാനത്തെ പരിപൂർണ്ണമായും നികത്തി അസാമാന്യമായ ധൈര്യം സംഭരിച്ച് യേശുവിന്റെ കൂട്ടായ്മ (Jesus Community) മുന്നേറുന്നതാണ് ഇവിടെ നാം കാണുന്നത്. യേശുവിനുശേഷം അപ്പസ്തോലന്മാരിൽ വന്നുചേരുന്ന വലിയ വെല്ലുവിളി യേശുവിനെയും അവന്റെ പ്രവർത്തനങ്ങളെയും ലോകത്തിന്റെ മുമ്പിൽ അവതരിപ്പിക്കുക എന്ന ഏറ്റവും ശ്രമകരമായ ഉത്തരവാദിത്വമായിരുന്നു. മത, ഭാഷ, സാംസ്കാര ബഹുലമായ ഒരു സാമൂഹ്യ അന്തരീക്ഷത്തിൽ ക്രിസ്തുസമൂഹത്തിന് ഇടം പിടിക്കാൻ സാഹചര്യം ഒരുക്കുക എന്നത് ശ്രമകരമായ ദൗത്യം തന്നെയായിരുന്നു. അതോടൊപ്പം യഹൂദ ന്യായപ്രമാണത്തിന്റെയും പ്രവാചകന്മാരുടെ പ്രവചനങ്ങളുടെയും പൂർത്തീകരണമാണ് യേശുവിന്റെ മനുഷ്യാവതാരവും പ്രവർത്തനവും എന്നും അവർക്ക് സ്ഥാപിക്കേണ്ടിയിരുന്നു. ഇതിനെല്ലാം ക്രിസ്തുശിഷ്യന്മാർക്ക് പുതിയൊരു ഭാഷ (New Language) ആവശ്യമായിരുന്നു. അതാണ് പെന്തക്കോസ്തി ദിവസം ശിഷ്യന്മാർക്ക് ലഭിച്ചത്. സംവേദനത്തിന്റെ, ധൈര്യത്തിന്റെ, പാണ്ഡിത്യത്തിന്റെ, വിവിധങ്ങളായ നൽവരങ്ങളോ മറ്റേതൊരു ഭാഷയിലേക്കും കടന്നുകയറാൻ ശേഷിയുള്ള പുതിയ ഭാഷാനൈപുണിയുടെ കരവിരുത് ആണ് അവർ അന്ന് പ്രാപിച്ചത്.

ഇന്ന് ഈ ആധുനിക സാങ്കേതികവിദ്യയുടെ കാലഘട്ടത്തിൽ നാം ഒരു അനുഷ്ഠാനമായി ആണോ പെന്തക്കോസ്തി പെരുന്നാൾ ആഘോഷിക്കുന്നത് എന്ന് പരിശോധിക്കുന്നത് നന്നായിരിക്കും. നമ്മുടെ ഭാഷാശേഷിയും സംവേദനശേഷിയും ഭാവനയും യന്ത്രങ്ങൾ കവർന്നുപോകുന്ന സന്ദർഭം ആണ് ഇത് എന്ന് ഓർക്കണം. നാം ഇന്ന് തികച്ചും യാന്ത്രികമായി ചലിക്കപ്പെടുന്നു. നാം എന്ത് ചിന്തിക്കണമെന്നും എന്തു പറയണമെന്നും എങ്ങനെ പ്രാർത്ഥിക്കണമെന്നും നമ്മെ വരിഞ്ഞുമുറുക്കിയ സാങ്കേതികവിദ്യയുടെ ലോകം തീരുമാനിക്കുന്നു. അതോടൊപ്പം ലാഭക്കൊതിയിൽ ടെക് ഭീമന്മാർ മനുഷ്യരെയും മനുഷ്യശേഷിയെയും യന്ത്രങ്ങളിലേക്ക് ചുരുക്കുമ്പോൾ പരിശുദ്ധാത്മാവിൽ ഉന്മത്തരാകുവാൻ പുതിയ ഭാഷകളെ സ്വായത്തമാക്കി മുന്നേറാൻ നമുക്ക് കഴിയുമോ എന്ന ഒരു സന്ദേഹവുമാണ് ഈ കുറിപ്പ് മുന്നോട്ടുവയ്ക്കുന്നത്.

**പെന്തക്കോസ്തി പെരുന്നാൾ പഴയ-പുതിയനിയമ കാലഘട്ടത്തിൽ**

പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിലെ സുപ്രധാനമായ പെരുന്നാളുകളിൽ ഒന്നാണ് ഇത്. യേശുക്രി

സ്തുവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം പ്രാർത്ഥനാപൂർവ്വം കാത്തിരുന്ന ശിഷ്യന്മാരിൽ പരിശുദ്ധാത്മാവ് ഇറങ്ങിയാവസിച്ച് അവരെ ആത്മനിറവുള്ളവരാക്കിയതിന്റെ സ്മരണയും സഭയുടെ ആനുകാലിക അനുഭവവും ആണ് പെന്തക്കോസ്തി പെരുന്നാൾ. പഴയനിയമ പെന്തക്കോസ്തി പെരുന്നാളിന്റെ പരിശുദ്ധാത്മാവിലുള്ള പുനരാവിഷ്കാരവും പുതുവെളിപാടുമാണ് പുതിയനിയമ സഭ ആഘോഷിക്കുന്ന പെന്തക്കോസ്തി പെരുന്നാൾ.

യഹൂദ ചരിത്രത്തിൽ ഈ പെരുന്നാൾ വ്യത്യസ്ത നിലകളിൽ വ്യാഖ്യാനിക്കപ്പെടുന്നുണ്ട്. അതിൽ ഏറ്റവും പ്രധാനം കൃഷിയുമായി ബന്ധപ്പെട്ട് ഗോതമ്പുപാടങ്ങളുടെ വിളവെടുപ്പിന്റെ പെരുന്നാൾ എന്ന നിലയിലാണ് (പുറ. 34:22). ജനതയ്ക്ക് ആദ്യഫലങ്ങളെ നൽകിയ ദൈവത്തോടുള്ള നന്ദി പറച്ചിലാണ് ഇതുവഴി ലക്ഷ്യമാക്കുന്നത്. പെന്തക്കോസ്തി പെരുന്നാൾ, പെസഹാ പെരുന്നാളിനുശേഷം അൻപത് ദിവസം കഴിഞ്ഞാണ് വരുന്നത്. ഗ്രീക്ക് കാലഘട്ടത്തിൽ (300 ബി.സി.-എ.ഡി.300) ഈ പെരുന്നാളിന് കൃഷിയുമായി ബന്ധപ്പെട്ട് നൽകിയിരിക്കുന്ന അർത്ഥത്തിനുപകരം യഹൂദമത ചരിത്രവുമായി ബന്ധപ്പെട്ട് യഹോവയും നോഹയുമായി നടത്തുന്ന ഉടമ്പടിയുടെ അനുസ്മരണമായി വ്യാഖ്യാനിക്കാൻ തുടങ്ങി (ജൂബി. 6:1–21; ഉല്പ. 8:20–22, 9:8–17). എന്നാൽ എ.ഡി. 70 ലെ യെരുശലേം ദേവാലയത്തിന്റെ തകർച്ചയ്ക്കുശേഷം സീനായ് പർവ്വതത്തിൽ വച്ച് ന്യായപ്രമാണം നൽകിയ ദിവസമായി കണക്കാക്കി തുടങ്ങി എന്നും കാണാൻ സാധിക്കും (പുറ. 19:1). ഇങ്ങനെ വ്യത്യസ്ത കാലഘട്ടങ്ങളിൽ ഈ പെരുന്നാളിന് വിവിധ അർത്ഥം കൈവരുന്നതിന്റെ പിന്നിൽ യിസ്രായേലിന്റെ ചരിത്ര സാഹചര്യങ്ങൾ തന്നെയാണ് കാരണം.

പുതിയനിയമത്തിലേക്ക് എത്തുമ്പോൾ പഴയനിയമ പെരുന്നാളുകൾക്ക് പുതിയ അർത്ഥം കണ്ടെത്തി കാലാനുസൃതമായി അതിനെ വ്യാഖ്യാനിക്കാൻ ശ്രമിക്കുന്നതും രക്ഷാചരിത്രത്തിന്റെ തുടർച്ചയെ സൂചിപ്പിക്കുന്നതിനുവേണ്ടിയാണ്. പഴയനിയമ പെരുന്നാളുകളായ പെസഹാ, കൂടാരപ്പെരുന്നാൾ, പെന്തക്കോസ്തി തുടങ്ങിയവ ഇപ്രകാരം തുടർന്നുവന്ന പെരുന്നാളുകളാണ്. യേശുക്രിസ്തുവിലൂടെ ദൈവം ചരിത്രത്തിൽ നടത്തുന്ന ഇടപെടലുകളെ ചേർത്തുവച്ച് പുതിയനിയമത്തിൽ ഈ പെരുന്നാളുകൾക്ക് ഓരോന്നിനും അർത്ഥം നൽകുന്നുവെന്നു മാത്രം. അതുമാത്രമല്ല, ഈ പെരുന്നാളുകളെല്ലാം യേശുക്രിസ്തുവിൽ പൂർത്തിയാകുന്നു എന്നും പുതിയനിയമം പഠിപ്പിക്കുന്നു. ഈ പെരുന്നാളുകൾ പഴയനിയമ കാലഘട്ടത്തിൽ നിഴലായി നിലനിന്നിരുന്നുവെങ്കിൽ പുതിയനിയമത്തിലെത്തുമ്പോൾ അത് പൂർത്തിയാക്കപ്പെടുകയാണ്. പഴയനിയമത്തിൽ ഇത് സ്മരണകളും ഓർമ്മകളും നന്ദി പറച്ചിലുമാണ് എങ്കിൽ പുതിയ നിയമത്തിൽ ദൈവത്തിന്റെ മഹാശക്തിയുടെ പകരപ്പെടലാണ് ഇതിലൂടെ നാം കാണുന്നത്. അതായത് വീണ്ടെടുക്കപ്പെട്ടവരുമായി നടത്തുന്ന ദൈവത്തിന്റെ ഉടമ്പടിയായാണ് പുതിയനിയമ സഭ പെന്തക്കോസ്തി പെരുന്നാളിനെ കാണുന്നത്.

പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള യേശുക്രിസ്തുവിന്റെ സാക്ഷ്യങ്ങളും ചില വെളിപ്പെടുത്തലുകളും ഒഴിച്ചാൽ ക്രിസ്തുശിഷ്യന്മാരിലേക്കുള്ള പരിശുദ്ധാത്മാവിന്റെ കടന്നുവരവും അതിന്റെ അടയാളവും കാണുന്നത് പെന്തക്കോസ്തി ദിവസം ശിഷ്യന്മാർ ഒരുമിച്ച് കൂടിയിരിക്കുമ്പോഴാണ് (അപ്പ. 2:1-13). ഇതിൽ പ്രധാനമായും നാം കാണുന്നത് ആത്മാവ് കൊടുത്ത ഭാഷാവരത്തെക്കുറിച്ചാണ്. റോമൻ ഭരണത്തിലിരുന്ന യെരുശലേം എന്ന മഹാനഗരത്തിൽ അനേക ജനതകളും ഭാഷാ ന്യൂനപക്ഷങ്ങളും വിവിധ ദേശീയത പേറുന്നവരും ഈ സംഭവത്തിന് സാക്ഷികളായി അവിടെയുണ്ടായിരുന്നു എന്ന് രേഖപ്പെടുത്തുന്നു (അപ്പ. 2:9–11). അപ്പസ്തോലന്മാർ, ആത്മാവ് കൊടുത്ത ഭാഷാ നൽവരം അനുസരിച്ച് വിവിധ ഭാഷകൾ സംസാരിക്കാൻ തുടങ്ങി എന്നും അവർ പറഞ്ഞ ദൈവത്തിന്റെ അത്ഭുതപ്രവർത്തികൾ അവിടെ കൂടിയിരുന്നവരുടെ മാതൃഭാഷകളിൽ കേൾക്കുവാനും മനസ്സിലാക്കുവാനും കഴിഞ്ഞുവെന്നാണല്ലോ അവിടെ പറയുന്നത്. ഭാഷാപരമായി അതുവരെ ഉണ്ടായിരുന്ന വേർതിരിവ് അന്നത്തോടെ അവസാനിച്ചു. യെരുശലേമിലും ഗലീലായിലും ശമരിയ, യൂദയ പ്രദേശങ്ങളിലും മാത്രം തദ്ദേശീയമായി കേട്ടിരുന്ന ദൈവശബ്ദം തികച്ചും അന്തർദേശീയമായി എന്ന് ചുരുക്കം. പഴയനിയമത്തിൽ ബാബേലിൽ ഭാഷകളെ ദൈവം കലക്കി കളഞ്ഞുവെങ്കിൽ പെന്തക്കോസ്തി ദിവസം ദൈവം അതിനെ ഏകീകരിച്ചു. അതുവരെയും സംവേദനക്ഷമമല്ലാതെ ഭാഷകൾ നിലനിന്നിരുന്നുവെങ്കിൽ ഇന്ന് ഭാഷകളെ ദൈവം സംവേദനക്ഷമമാക്കി എന്നു മാത്രമല്ല, പരിശുദ്ധാത്മാവിലുള്ള ഒരു പുതിയ ഭാഷ അവിടെ രൂപം പ്രാപിക്കുകയും ചെയ്തു. ദേശത്തിനും ഭാഷയ്ക്കും അതീതമായി ക്രൈസ്തവസഭയ്ക്ക് സാർവ്വത്രികത അതുവഴി കൈവരികയായിരുന്നു. സഭയെക്കുറിച്ച് ചിന്തിക്കുമ്പോൾ രാജ്യത്തിന്റെ അതിരുകൾക്കനുസരിച്ച് അതിന്റെ സ്വത്വത്തെ നിർണ്ണയിക്കാൻ സാധിക്കാതെ വരുന്നതും അതുകൊണ്ടാണ്. അതോടൊപ്പം സഭയുടെ ഭാഷ പെന്തക്കോസ്തിയിലേതുപോലെ അത്ര സംവേദനക്ഷമമാകണം. ജനതകളിലേക്ക് ഇറങ്ങിച്ചെല്ലുന്ന ദൈവശബ്ദം ആകണമെന്നും ഈ സംഭവം നമ്മെ ഓർമ്മിപ്പിക്കുന്നു.

ഈ സംഭവത്തിന് പഴയനിയമ സംഭവങ്ങളുമായി വളരെ സാമ്യമുണ്ട്. അവിടെ കാണപ്പെട്ടത് 'അഗ്നിനാവുകളും' 'കൊടിയ കാറ്റും' എന്ന് രേഖപ്പെടുത്തുന്നുണ്ട്. ഏലിയ പ്രവാചകൻ സീനായ് മലയിൽ വച്ച് കാണുന്നതും അനുഭവിക്കുന്നതും ഇതുതന്നെയാണ് (1. രാജാ. 19:11–12). ഇസ്രായേലിന്റെ നേതൃത്വത്തെ വെല്ലുവിളിക്കാൻ ദൈവസന്നിധിയിൽ നിന്ന് ലഭിക്കുന്ന അഭിഷേകമായിരുന്നു അന്ന് പ്രവാചകൻ പ്രാപിച്ചത്. ഇതുപോലെതന്നെയാണ് പെന്തക്കോസ്തിയിലും സംഭവിക്കുന്നത്. ഈ സംഭവത്തെ പത്രോസ് പഴയനിയമ ഗ്രന്ഥങ്ങളിൽ നിന്ന് ഉദ്ധരിച്ച് (അപ്പ. 2:17–21 = യോവേൽ 2:28–32) സാധൂകരണം നൽകുന്നുണ്ട്. അതോടുകൂടി ഇത് യേശുവിന്റെ മരണവും പുനരുത്ഥാനവുമായി അദ്ദേഹം ബന്ധപ്പെടുത്തുന്നുമുണ്ട് (അപ്പ. 2:25–28 = സങ്കീ. 16:8–11; അപ്പ. 2:34 = സങ്കീ. 110:1) എന്ന് ചേർത്ത് ചിന്തിക്കുന്നതും നന്നായിരിക്കും.

### ഭാഷയും അധികാരവും

ഭാഷാ എക്കാലവും ഒരു മാധ്യമവും അടയാളവും സ്വത്വവുമാണ്. ഇന്ന് ഭാഷകളെയും അതിന്റെ സംവേദന ഉപാധികളെയും നിരന്തരം പുനരാവിഷ്കരിക്കുന്നത്

ആധുനിക സാങ്കേതികവിദ്യയും അതുമായി ബന്ധപ്പെട്ട മാധ്യമലോകവുമാണ്. ഈ മേഖലയിൽ ഇന്ന് സ്ഫോടനാത്മകമായ മാറ്റങ്ങൾ നടന്നുവരുന്നു. സാധാരണ അച്ചടി-ദൃശ്യ ഭാഷകൾക്കൊക്കെ അതീതമായി ഒരു ഡിജിറ്റൽ ഭാഷ നിലവിൽ വന്നുകൊണ്ടിരിക്കുകയാണിപ്പോൾ. ഗൂഗിളിന്റെ വിവിധ പരീക്ഷണങ്ങളും ആർട്ടിഫിഷ്യൽ ഇന്റലിജൻസിന്റെ (A.I.) വിവിധ വെർഷനുകളും എല്ലാം കൂടിച്ചേർന്ന് ഈ മേഖലയെ നാളിതുവരെ ഇല്ലാത്തവിധം മാറ്റിയിരിക്കുന്നു. എല്ലാ ഭാഷകളും ഇന്ന് പഠിക്കണമെന്നോ അറിയണമെന്നോ ഇല്ല, ഇതിനെയെല്ലാം അതിജീവിക്കുന്ന മറ്റൊരു തലം ഇന്ന് രൂപപ്പെട്ടുകഴിഞ്ഞു.

ഭാഷയും ഭാഷകളുടെ ഉപയോഗവും അധികാരവുമായി ബന്ധപ്പെട്ടതാണ്. അതുകൊണ്ടാണ് ഭാഷ കലക്കികളയുമ്പോൾ ഗോപുരം പണി നിന്നുപോകുന്നത്. ഇവിടെ ഭാഷകളുടെ അധികാരി ദൈവം ആണെന്ന് മാത്രം. 'ഇംഗ്ലീഷ്' അധിനിവേശ ഭാഷയായും സാമ്രാജ്യത്വബിംബമായും ഇന്നും കാണുന്നുണ്ട്. തമിഴ് ദ്രാവിഡസ്വത്വത്തിന്റെ അടയാളമായി വാഴ്ത്തുന്നതും നാം കണ്ടുകൊണ്ടിരിക്കുന്നതാണ്. ഇതിനെല്ലാം കാരണം ഭാഷയും മതവും അധികാരവുമെല്ലാം ഇഴപിരിയാതെ നിലകൊള്ളുന്നു എന്നതാണ്. എന്നാൽ മേൽപ്പറഞ്ഞ രീതിയിലാണ് സംവേദനങ്ങൾ ക്രമീകരിക്കപ്പെടുന്നതെങ്കിൽ ഭാഷകളും ഭാഷകളുടെ ഉത്പന്നമായ ഭാവനയും സംവേദനത്തിന്റെ ലോകവും നാം പ്രതീക്ഷിക്കാത്ത മറ്റൊരു ഘട്ടത്തിലേക്ക് കടക്കും എന്നതിന് സംശയം വേണ്ട.

പഴയനിയമത്തിൽ ആകാശത്തോളം എത്തുന്ന ബാബേൽ ഗോപുര നിർമ്മാണവും ഭാഷ കലക്കികളയലും (ഉല്പ. 11:1-9) ബാബിലോണിയൻ നാഗരികതയെക്കുറിച്ചും അവിടെ ഉത്ഭവിച്ച ഭാഷകളെക്കുറിച്ചുമാണ് പറയാൻ ശ്രമിക്കുന്നത് എന്നാണ് ബൈബിൾ പണ്ഡിതന്മാർ അവകാശപ്പെടുന്നത്. ഭാഷയെ നിലനിർത്തിയും പരിപോഷിപ്പിച്ചും മാത്രമേ വളർച്ച സാധ്യമാകു എന്ന സന്ദേശം അതിൽ ഉൾച്ചേരുന്നുണ്ട്. അതുകൊണ്ടാണ് ഭാഷയ്ക്കതീതമായും അതിനെ രൂപാന്തരപ്പെടുത്തിയും ദൈവാത്മാവിന്റെ ഭാഷണം പെന്തക്കോസ്തിയിൽ ഉണ്ടാകുന്നത്. അവിടെ ജനതകൾ മുഴുവനും ഒരുപോലെ ദൈവത്തിന്റെ വൻകാര്യങ്ങളെ മനസ്സിലാക്കുന്നവരായിത്തീർന്നു.

സംവേദനക്ഷമത വർദ്ധിപ്പിച്ച ഡിജിറ്റൽ യുഗത്തിലാണ് നാം ജീവിക്കുന്നത്. ഇത് പലപ്പോഴും അറിവിന്റെയും സംവേദനത്തിന്റെയും തലത്തിൽ ലോകത്തെ മുഴുവൻ ഒറ്റ ഗ്രാമമാക്കി മാറ്റാൻ കഴിവുള്ളതായിരിക്കും. എന്നാൽ ആത്മാവിന്റെ ഭാഷ അതല്ല, ഹൃദയത്തിന്റെ തുടിപ്പും രക്ഷയുടെ സന്തോഷവുമാണ് അത്. നമുക്ക് ഡിജിറ്റൽ ഭാഷകളെ ആത്മഭാഷയിലേക്ക് ഭാഷാന്തരം ചെയ്യാം. അവിടെ അതിന് ജീവന്റെ മണവും നനവും സ്നേഹത്തിന്റെ ഊഷ്മളതയും ഉണ്ടാകും. അതില്ലാത്ത ഭാഷ ചന്തയിലെ ഒരു ചരക്ക് മാത്രമാകും നിശ്ചയം.

○

# “ഭൂമിയിലെ നിന്ദ്യപൂഴിയായ എന്നെ...”

**ഫാ. ഡോ. ജോർജി ജോസഫ്**
വൈദിക സെമിനാരി

സഭാജീവിതത്തിൽ പുരോഹിതർക്ക് വളരെ പ്രാധാന്യമർഹിക്കുന്ന ചുമതലകളുണ്ട്. വ്യക്തിപരമായ ജീവിതസാക്ഷ്യവും ദൈവത്തോടുള്ള ബന്ധവും മനുഷ്യനോടുള്ള സ്നേഹവും ഒരു പുരോഹിതനെ ബലിയായി നിലനിർത്തുന്നു. ചുറ്റുമുള്ളവരുടെ ‘അമാനുഷിക’ സങ്കല്പങ്ങളുടെയും സ്വന്തം മാനുഷിക പരിമിതികളുടെയും ഇടയിലൂടെ തങ്ങളുടെ ശുശ്രൂഷയെ നിർവഹിക്കുന്നവരാകുന്നു അവർ. തങ്ങളുടെ ജനത്തിന് ‘സൗഖ്യം നൽകുവാൻ’ ദൈവത്താൽ വിളിച്ച് വേർതിരിക്കപ്പെട്ടവരാകുന്നു പുരോഹിതർ.

വി. കുർബ്ബാനയിലെ “തന്റെ ആട്ടിൻകൂട്ടത്തിനു വേണ്ടി...” എന്ന് ആരംഭിക്കുന്ന സെദറായിൽ പുരോഹിതൻ ചൊല്ലുന്ന ഭാഗം വളരെ ശ്രദ്ധേയമാണ്. “ഭൂമിയിലെ നിന്ദ്യപുഴിയായ എന്നെ നിന്റെ ദൈവികരഹസ്യങ്ങളുടെ... ദൈവമേ! നിന്നെ ഞാൻ സ്തോത്രം ചെയ്യുന്നു.” ഓരോ പുരോഹിതനും ആദിമനുഷ്യനായ ആദാമിനെ സൃഷ്ടിച്ചതുപോലെ മണ്ണുകൊണ്ട് ഉണ്ടാക്കപ്പെട്ടവനാണെന്നും എന്നാൽ അവിടുത്തെ സന്നിധിയിൽ ദൈവമാണ് ഒരുവനെ വിളിച്ചുചേർക്കുന്നതെന്നും ബോധ്യമുണ്ടാകണം. അതിൽ വിനയപ്പെടുകയും താഴ്മപ്പെടുകയും ലാളിത്യമുള്ളവനായി ജീവിക്കുകയും ചെയ്യുമ്പോഴാണ് ഒരുവനിൽ ദൈവം പ്രവർത്തിക്കുന്നത്.

മലങ്കര ഓർത്തഡോക്സ് സഭയിലെ വൈദികരുടെ ഇടയിൽ ദീർഘകാലം നടത്തിയ വിവിധ തലങ്ങളിലുള്ള ഗവേഷണപഠനങ്ങളിൽ ലഭ്യമായ വിവരങ്ങളാണ് ഈ ലേഖനത്തിന് ആധാരം.

### മാനസികവും വൈകാരികവും ആത്മീയവുമായ തലങ്ങൾ

വ്യക്തിത്വത്തിന്റെ സമഗ്രമായ വളർച്ച അനേകം ഘടകങ്ങളെ ആശ്രയിച്ചിരിക്കുന്നു. ഈ ഘടകങ്ങളുടെ സമഞ്ജസമായ കൂടിച്ചേരൽ (Psycho, Physio, Emotional, Sexual, Spiritual) ഒരു വ്യക്തിയുടെ വളർച്ചയുടെ എല്ലാ തലങ്ങളിലും ശക്തമായി പ്രതിഫലിക്കുന്നു. പ്രത്യേകിച്ചും ആ വ്യക്തി സമൂഹത്തിന്റെ മുഖ്യധാരയിൽ നിൽക്കുന്ന ഒരാൾ ആകുമ്പോൾ. ഇതുമൂലമുണ്ടാകുന്ന ഗുണങ്ങളും ദോഷങ്ങളും സമൂഹത്തിൽ പ്രതിഫലിക്കുന്നു. ഇവയിൽ ഏതെങ്കിലും ഒന്നിന്റെ അപക്വത അവരെയും അവർ പ്രതിനിധാനം ചെയ്യുന്ന സംവിധാനങ്ങളെയും പ്രതികൂലമായി ബാധിക്കും.

സമസ്തമേഖലകളിലുമുള്ള പക്വത ഒരു വ്യക്തിയുടെ പാരമ്പര്യഗുണങ്ങൾ, വളർച്ചാകാലഘട്ടം, പഠനരീതികൾ,



കാഴ്ചപ്പാടുകൾ, ഏറ്റെടുത്തിരിക്കുന്ന ചുമതലകളെക്കുറിച്ചുള്ള ബോധ്യം, എന്നിവയുമായി ബന്ധപ്പെട്ടിരിക്കുന്നു. പുരോഹിതൻ എന്ന നിലയിൽ പ്രവർത്തിക്കുവാൻ സമഗ്രമായ കാഴ്ചപ്പാടും പക്വതയും ഒരാൾക്ക് ആവശ്യമാണ്. ഇവയെല്ലാം ഒരു പുരോഹിതന്റെ പ്രവർത്തന നിപുണതയ്ക്ക് അത്യന്താപേക്ഷിതമായ ഘടകങ്ങളാണ്.

### പൗരോഹിത്യജീവിതവും പ്രവർത്തന സമഗ്രതയും

"ഒരാളുടെ ജീവിതത്തിന്റെ വിവിധ തലങ്ങളെ (Genetical, social, personal) ഒരേപോലെ ഏകോപിപ്പിച്ച് കൊണ്ടുപോകുവാൻ ഒരു പുരോഹിതന് കഴിയണം. സമൂഹത്തിൽ മൂല്യാവബോധത്തോടെ പ്രവർത്തിക്കുവാൻ ഒരു പുരോഹിതൻ തീരുമാനമെടുക്കുമ്പോൾ ഇവിടെ സൂചിപ്പിച്ച ഈ ഘടകങ്ങൾ എല്ലാം ഇതിനെ സഹായിക്കുന്നുണ്ട്. 'സ്വയ'ത്തെ കണ്ടെത്തുവാനും കരുതുവാനും കഴിയുന്ന ഒരാൾക്ക് മാത്രമേ മറ്റൊരാളെയും കരുതുവാനും സ്നേഹിക്കുവാനും കഴിയുകയുള്ളു. സ്വയ അംഗീകരണം, സുരക്ഷിതത്വം മുതലായവ സ്വയം കണ്ടെത്തുവാൻ കഴിയുന്ന ആൾക്ക് മാത്രമേ മറ്റൊരാളിലും ഇവ കാണുവാനും അവയെ അംഗീകരിക്കുവാനും കഴിയുകയുള്ളു. ഒരു പുരോഹിതന്റെ പ്രവർത്തനത്തിന്റെ കാതൽ എന്നത് എല്ലാറ്റിനോടുമുള്ള ആത്മാർത്ഥമായ സ്നേഹത്തിന്റെയും ബന്ധത്തിന്റെയും പ്രതിഫലനമാണ്. ജീവിതത്തിന്റെ യാഥാർത്ഥ്യങ്ങളെ അംഗീകരിക്കുക, ആശങ്കകളില്ലാതെ ശാന്തമായി ജീവിക്കുക, സുരക്ഷിതത്വബോധമുള്ളവരായി ജീവിക്കുക, സമസൃഷ്ടികളെ ദൈവസന്നിധിയിലേക്ക് ചേർത്ത് പിടിക്കുക എന്നിവയും ഇതിനോട് ചേർത്ത് ചിന്തിക്കേണ്ട ഘടകങ്ങളത്രെ.

### വ്യക്തിത്വപ്രവർത്തനവും കാഴ്ചപ്പാടും

ഏതൊരു കാര്യത്തിലും നമ്മുടെ കാഴ്ചപ്പാടുകളും സാഹചര്യവും വ്യക്തിത്വവും ഒരു തീരുമാന ഘടകമാകുന്നു. എല്ലാ വ്യക്തിത്വങ്ങളും (personality) എല്ലാ മേഖലയ്ക്കും യോജിച്ചതല്ല. വ്യക്തിത്വത്തിൽ വരുന്ന സാധ്യതകളും വൈകല്യങ്ങളും (personality disorders) ഒരാൾ ഏർപ്പെടുന്ന മേഖലയെ ശക്തമായി നിയന്ത്രിക്കുകയും സ്വാധീനിക്കുകയും ചെയ്യുന്നു. ചെറുപ്പകാലത്തെ ചില കോംപ്ലക്സുകൾ (Erickson's Psychosocial stages of Development) ഒരാളുടെ വ്യക്തിത്വത്തെ പിന്നീട് വിവിധ തലങ്ങളിൽ ബാധിക്കാം. ഒരാൾ പ്രവർത്തിക്കുന്ന മേഖലയിൽ ആവശ്യമായ ഗുണവിശേഷങ്ങൾ നേടുവാൻ അയാൾ ബോധപൂർവ്വം ശ്രമിക്കുകയും പരിശീലനം സിദ്ധിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. എല്ലാത്തരം വ്യക്തിത്വങ്ങളും എല്ലാ മേഖലകൾക്കും പ്രാഥമികമായി യോജിക്കില്ല. ലഭിച്ചിട്ടുള്ള പരിശീലനം, കുടുംബസാഹചര്യങ്ങൾ, വ്യക്തിത്വം, പെരുമാറ്റം, മാനസിക ഘടന എന്നിവ ഒരാളുടെ പ്രവർത്തനമേഖലയിൽ പ്രാധാന്യമുള്ളതാണ്.

### സമ്മർദ്ദം: ബാധ്യതകളും സാധ്യതകളും

ഓരോ വ്യക്തികളുടെയും പ്രവർത്തന ഇടങ്ങളിൽ സമ്മർദ്ദങ്ങളുണ്ട്. പൗരോഹിത്യ മേഖലയിലും ഇവ വേണ്ടുവോളമുണ്ട്. ഇവ വലിയ അളവിൽ അനുഭവിക്കുന്നതായി എന്റെ ഗവേഷണപഠനങ്ങളിൽ കാണുവാൻ കഴിഞ്ഞിട്ടുണ്ട് (Joseph, Georgy, 2018). പൗരോഹിത്യം വ്യത്യസ്തരായ വ്യക്തികളോട് നേരിട്ട് ഇടപെടേണ്ടതായി വരുമ്പോൾ അതാതിന്റേതായ പൂർണ്ണതയ്ക്ക് ഓരോ വ്യക്തികളും വ്യത്യസ്തമായ മാനദണ്ഡങ്ങളാണ് നൽകുന്നത്. തൃപ്തി, പൂർണത എന്നിവ പലപ്പോഴും ആപേക്ഷികമാണ്. ഓരോ ചുമതലകളും സാധ്യതയോ ബാധ്യതയോ എന്നത് അവ കൈകാര്യം ചെയ്യുന്നവരുടെ തീരുമാനമാണ് ദൈവാനുഭവവും പ്രാർത്ഥനാജീവിതവും ഉള്ള ഒരാൾക്ക് ഇവയെ എല്ലാം തന്റെ ദൈവവിളിയുടെ ഭാഗമായി കാണുവാനും അവയിലൊക്കെ സന്തോഷവും സംതൃപ്തിയും കണ്ടെത്തുവാനും കഴിയും.

### സമഗ്രത ക്രിസ്തുവിൽ

ചരിത്രം കണ്ടിട്ടുള്ള സമഗ്രജീവിതം നാം കാണുന്നത് ക്രിസ്തുവിലാണ്. ജീവിതത്തിന്റെ ഓരോ ഘട്ടങ്ങളെയും ക്രിസ്തു എങ്ങനെ കണ്ടു എന്നും അവയെ എങ്ങനെ അഭിമുഖീകരിച്ചു എന്നും സുവിശേഷങ്ങൾ നമുക്ക് വ്യക്തമായി പ്രതിപാദിച്ചുതരുന്നു. 'പൂർണ്ണത' (completeness) എന്നത് പലപ്പോഴും അതിമാനുഷികമായതും പാപമില്ലാത്തതുമായ ഒരു ജീവിതത്തോട് ചേർത്ത് കാണുവാനാണ് നമ്മുടെ ശ്രമം. ഈ ലോകജീവിതത്തിൽ പരിപൂർണ്ണനാകുവാൻ ഒരു പുരോഹിതൻ ശ്രമിക്കുമ്പോൾ അതിന്റെ കാഴ്ചപ്പാടുകളെയും ലക്ഷ്യങ്ങളെയും കാലാനുസൃതമായി മാറ്റിയെടുക്കേണ്ടതുണ്ട്. പരിപൂർണ്ണനാകുവാനുള്ള വിളി ക്രിസ്തു നൽകുന്നത്. കേവലം പുറമെയുള്ള വച്ചുകെട്ടലുകളെക്കാളും കാട്ടിക്കൂട്ടലുകളെക്കാളും ആന്തരീകമായ മാറ്റം ആണെന്നും ആന്തരീകമായ മാറ്റത്തിന്റെ പുറമെയുള്ള പ്രതിഫലനമാണ് അതെന്നും നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. പരിപൂർണ്ണനായ പിതാവിന്റെ പുത്രനിലേക്കുള്ള വളർച്ചയും ആ പുത്രൻ ജീവിച്ച് കാണിച്ചുതന്ന മാതൃകയും ഇതുതന്നെ.

കാലഘട്ടത്തിന്റെ മാറിവരുന്ന ശൈലികളും സാമ്പത്തികകാര്യങ്ങളോടുള്ള അപക്വമായ സമീപനവും പ്രശസ്തിക്കുവേണ്ടിയുള്ള കാട്ടിക്കൂട്ടലുകളും ഓൺലൈൻ മാധ്യമങ്ങളുടെ തെറ്റായ ഉപയോഗവും വൈദികമേഖലയെ പ്രതികൂലമായി ബാധിച്ചിട്ടുണ്ട് എന്നത് യാഥാർത്ഥ്യമാണ്.

'പൂഴിയിൽനിന്നും പൗരോഹിത്യ'ത്തിലേക്കുള്ള യാത്രയിൽ പ്രതിസന്ധികൾ സ്വാഭാവികമാണ്. പ്രാർത്ഥനാജീവിതവും ദൈവാനുഭവവും യാഥാർത്ഥ്യങ്ങളാണെന്ന് ജീവിതംകൊണ്ട് തെളിയിക്കേണ്ടതുണ്ട് ഒരു പുരോഹിതൻ. ദൈവം എന്ന വലിയ സാധ്യതയെ മുറുകെ പിടിക്കുന്ന ഒരാൾക്ക് തന്റെ ശുശ്രൂഷ ഏറ്റവും ശോഭയോടെ പൂർത്തീകരിക്കുവാൻ കഴിയും. ആ പ്രത്യാശയിൽ ശരണപ്പെടുന്നവനാണ് ഒരു പുരോഹിതൻ.

**References :** 1. Georgy Joseph, 'Personality Correlates of Material Quality among the Clergy in the Indian Orthodox Church', Doctoral Dessertation, 2018.

2. Georgy Joseph, Determinants of Life Satisfaction among the Clergy in the Indian Orthodox Church: A Study in Central Travancore, Kerala State, International Journal of Indian Psychology, 2016.

3. Stephanie Scheck, Stages of Psychosocial Development according to Erik H. Erikson, Grin, 2014.

# പഠിച്ചു തുടങ്ങാം



ഫാ. ഡോ. റിജു പി. കോശി

പുതിയ അറിവുകൾ നേടുവാനുള്ള പുതിയ അധ്യയന വർഷം ആരംഭിക്കുന്നു. പഠനത്തിനായി ഉള്ള ദിവസങ്ങൾ കൂടുകയല്ല, ഓരോ ദിവസവും കുറയുകയാണ് എന്ന ബോധ്യത്തോടെ പുതിയ തീരുമാനങ്ങൾ കൈക്കൊള്ളാൻ സമയമായി. ഇതുവരെയും പഠനത്തെക്കുറിച്ച് ചിന്തിക്കാത്തവർക്കായി ചില പ്രധാന ചിന്തകൾ പങ്കുവയ്ക്കട്ടെ.

**1) ലക്ഷ്യബോധം ഉണ്ടാകണം**

നമ്മുടെ പ്രായത്തിനൊത്ത മൂന്നു തരത്തിലുള്ള ലക്ഷ്യം ഉണ്ടാക്കുക. ഭാവിയിൽ നമുക്ക് എന്താകണമെന്ന് നാം ആഗ്രഹിക്കുന്നുവോ, അതാണ് ദീർഘകാല ലക്ഷ്യം. ഈ പഠന വർഷം പൂർത്തീകരിക്കുമ്പോൾ നമുക്ക് എത്ര ശതമാനം മാർക്ക് വാങ്ങി വിജയിക്കണം എന്ന് നാം ആഗ്രഹിക്കുന്നുവോ-അത് മധ്യമകാല ലക്ഷ്യം. എന്നാൽ ഓരോ ദിവസം എന്തൊക്കെ പൂർത്തീകരിച്ചിട്ട് ഉറങ്ങണമെന്ന് നാം ആഗ്രഹിക്കുന്നുവോ അത് ഹ്യസ്വകാല ലക്ഷ്യം. ഇതിൽ മൂന്നിലും ഉറച്ചുനിന്നു പഠന നിർവ്വഹിക്കുമ്പോൾ നാം അറിയാതെ തന്നെ ലക്ഷ്യത്തിലേക്ക് എത്തും.

**2) ടൈംടേബിൾ തയ്യാറാക്കുക.**

തിരിച്ച് കിട്ടാത്ത ഒന്ന് സമയം മാത്രമാണ് വിദ്യാർത്ഥികൾക്ക് ഏറ്റവും പ്രധാന ഉള്ളത് പഠനം തന്നെ. ആയതിനാൽ അതിന് ഏറ്റവും കൂടുതൽ സമയം കൊടുക്കുക. അത് തുടങ്ങി പ്രാധാന്യം ആശ്രയിച്ച് എല്ലാ പ്രവർത്തികളും ചെയ്യത്തക്ക രീതിയിൽ ഓരോ ദിവസത്തെയും ക്രമീകരിച്ച് ടൈംടേബിൾ ഉണ്ടാക്കണം. വളരെ ഏറെ ശ്രദ്ധയോടെ ചെയ്യേണ്ട ഈ തയ്യാറെടുപ്പ് പൂർത്തിയാക്കി അതിനെ പാലിക്കുവാൻ കഴിഞ്ഞാൽ വിജയത്തിനുള്ള പകുതി പ്രവർത്തനങ്ങൾ കഴിഞ്ഞു. ഇതിൽ അലംഭാവം വരുത്തിയാൽ പരാജയത്തിന് ആരംഭം കുറിച്ചു എന്നർത്ഥം.

**3) നല്ലത് തെരഞ്ഞെടുക്കുക**

വിദ്യാർത്ഥികളുടെ ജീവിതത്തിൽ മാത്രമല്ല തെരഞ്ഞെടുപ്പ് എല്ലാവരുടെയും ജീവിതത്തിൽ പ്രധാന്യമുള്ളതാണ്. ഒരു ചെറിയ പെൻസിൽ മുതൽ സ്കൂൾ വരെ പ്രധാനപ്പെട്ടതാണ്. ഏറ്റവും നല്ലത് തെരഞ്ഞെടുക്കുമ്പോൾ ഏറ്റവും നല്ലത് നമ്മിലേക്ക് വന്നു ചേരുകയാണ്. അത് സുഹൃത്തുക്കളാണെങ്കിലുംതെരഞ്ഞെടുക്കുമ്പോൾ സ്വയം ചോദിക്കുക. ഇത് എനിക്ക് ആവശ്യമുള്ളതാണോ? ആവശ്യമില്ലാത്തത് ആണെങ്കിൽ തെരഞ്ഞെടുക്കരുത്. ആവശ്യമുള്ളത് എങ്കിൽഏറ്റവും നല്ലത് തെരഞ്ഞെടുക്കുക. നല്ല കൂട്ടുകാർ ഉണ്ടെങ്കിൽ വിജയം നമ്മെ തേടി നമ്മുടെ അടുക്കലേക്ക് വരുമെന്ന് മാത്രമല്ല, നമ്മെ മറ്റുള്ളവർ നല്ല അർത്ഥത്തിൽ വിലയിരുത്തും. ഏറെ പേരും തകർന്ന് പോകുന്നത് ഈ തെരഞ്ഞെടുപ്പിൽ തന്നെയാണ്.

**4) അനുസരണം**

നമ്മുടെ പ്രായത്തിന് ഒത്തതായ അറിവ് നമുക്ക് എല്ലാവർക്കും ഉണ്ട് എന്ന് ഉള്ളതിന് രണ്ടു പക്ഷമില്ല. എന്നാൽ നമ്മെക്കാൾ അറിവും അനുഭവവും ഉള്ളവർ ലോകത്തിൽ നമ്മുടെ ചുറ്റും ഉണ്ടെന്ന് മനസ്സിലാക്കാൻ നമുക്ക് കഴിയുമ്പോൾ നാം മറ്റുള്ളവരെ കേൾക്കാനും അനുസരിക്കുവാനും തുടങ്ങും. നമ്മുടെ നന്മയിലും വളർച്ചയിലും സന്തോഷിക്കുന്നവരാണ് മാതാവും പിതാവും ഗുരുവും. ഭൂമിയിലെ കാണപ്പെടുന്ന ദൈവങ്ങളായ ഇവരുടെ വാക്കുകൾ പാലിക്കുന്നത് ജീവിതവിജയത്തിന് ഏറെ സഹായകമാണ്.

**5) ഒരു ഡയറി സൂക്ഷിക്കുക**

മറവി സ്വാഭാവികമാണ്. എന്നാൽ ഒരു വിദ്യാർത്ഥി മറന്നുപോയി, ഓർത്തില്ല എന്ന പ്രയോഗങ്ങൾ ഒരിക്കലും ഉപയോഗിക്കാൻ പാടില്ല. അതിനുള്ള വഴി ഒരു ചെറിയ പോക്കറ്റ് ഡയറി അല്ലെങ്കിൽ ഒരു ചെറിയ ബുക്ക് കയ്യിൽ കരുതണം. ലഭിക്കുന്ന നിർദ്ദേശങ്ങളിൽ ചെയ്ത് തീർക്കേണ്ടുന്ന കാര്യങ്ങൾ ഈ പുസ്തകത്തിൽ എഴുതി ഇടുവാനും, തീയതി സഹിതം അതിനെ കൃത്യമായി പൂർത്തീകരിക്കുവാനും സാധിക്കും. ഇവിടെ ഉത്തരവാദിത്വത്തിന്റെ ആദ്യപടി തുടങ്ങുകയാണ്. അവസാന നിമിഷം വരെ കാത്തു നിൽക്കാതെ പ്രവർത്തികൾ അല്പം മുമ്പേ ചെയ്തു തീർക്കുവാനും കഴിയും.

#### 6) ദൈവവിചാരവും പ്രാർത്ഥനയും

നമ്മെ ഒക്കെ സൃഷ്ടിച്ച് ക്രമീകരിക്കുന്ന ദൈവത്തിന്റെ മുൻപിൽ സ്വയം സമർപ്പിച്ച് ജീവിക്കുക. നമ്മുടെ ചെറുതും വലുതുമായ എല്ലാ പ്രവർത്തനങ്ങളെയും കാണുകയും തക്ക പ്രതിഫലം നൽകുകയും ചെയ്യുന്ന ഒരു ദൈവം ജീവനോടെ ഉണ്ട് എന്ന് ഓരോ നിമിഷവും ചിന്തിക്കുക. തെറ്റായ വഴികളിലേക്ക് നാം നയിക്കപ്പെടാതിരിക്കാൻ ഇത് നമ്മെ സഹായിക്കും. ഒപ്പം തന്നെ പ്രാർത്ഥനയോടെ പഠനവും സ്കൂളുകളിലേക്ക് ഉള്ള യാത്രകളും ആരംഭിക്കാൻ ശ്രമിക്കുക. ദൈവകൃപ ലഭിക്കും എന്ന് മാത്രമല്ല നാം അറിയാത്ത ഒരു ധൈര്യം നമ്മിൽ വന്നുചേരുന്നത് നമുക്ക് അനുഭവിക്കാൻ കഴിയും.

#### 7) കൈയ്യക്ഷരം പ്രാധാന്യം ഉള്ളത്

നന്നായി പഠിച്ചവർക്ക് അല്ല പരീക്ഷയ്ക്ക് മാർക്ക് ലഭിക്കുന്നത് നന്നായി പരീക്ഷ എഴുതുന്നവർക്കാണ്. അതിന് പഠനം ആവശ്യമാണ് എങ്കിലും അതുപോലെ കയ്യക്ഷരവും നന്നാക്കണം. എത്ര ഭംഗിയായി എഴുതുന്നുവോ അത്രമാത്രം നമ്മിലേക്ക് അധ്യാപകരുടെ ശ്രദ്ധ കൊണ്ടുവരുവാൻ സാധിക്കും. ദിവസവും ആറു പുറമെങ്കിലും എഴുതുവാൻ ശ്രമിക്കണം. മലയാളം, ഇംഗ്ലീഷ്, ഹിന്ദി എന്നിവ രണ്ടുപേജ് വീതം. കൈയ്യക്ഷരം നന്നാക്കുന്നത് ഭാവി ജീവിതത്തിലും സഹായകമാണ്.

#### 8) അവസരം പാഴാക്കരുത്

ലഭിക്കുന്ന ഒരു അവസരവും വീണ്ടും കിട്ടണമെന്നില്ല. അവസരങ്ങൾ ആണ് വിജയത്തിലേക്ക് കടക്കുവാനുള്ള ഏണിപ്പടി. അത് പരീക്ഷ മാത്രമല്ല അധ്യാപകൻ ചോദിക്കുമ്പോൾ ഉത്തരം നൽകുന്നതും, ഒരു പാട്ടുപാടാൻ കിട്ടുന്ന അവസരങ്ങളും ഒക്കെ ഇതിൽ പെടും. നമ്മെ എല്ലാവരും വളർത്തണം എന്ന് ചിന്തിക്കാതെ നമുക്ക് വളരണം എന്ന് ഉറച്ച തീരുമാനമെടുക്കണം. അവിടെ കണ്ണുതുറന്നു നോക്കുവാനും തൽഫലമായി അവസരങ്ങൾ കണ്ടെത്തുവാനും കഴിയും. അങ്ങനെ കണ്ടെത്തുന്ന അവസരങ്ങൾ സൂക്ഷ്മതയോടെ കൈകാര്യം ചെയ്യുക.

## പൗരോഹിത്യ സുവർണ ജൂബിലി



നിരണം ഭദ്രാസനത്തിലെ സീനിയർ വൈദികൻ കല്ലുപ്പാറ കൊച്ചുപാറയ്ക്കൽ ഫാ. കെ.വി. തോമസ് (75) പൗരോഹിത്യശുശ്രൂഷയിലേക്ക് പ്രവേശിച്ചിട്ട് 2024 ജൂൺ 15 ന് അമ്പതുവർഷം പൂർത്തിയാകുന്നു. നിരണം ഭദ്രാസനത്തിലെ പതിന്നാല് ദൈവാലയങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. പനയമ്പാല കരുണഗിരി ബാലഭവനത്തിന്റെ സ്ഥാപക സെക്രട്ടറി, ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടർ, ഒ.വി.ബി.എസ്. ഡയറക്ടർ, സൺഡേസ്കൂൾ അസോസിയേഷൻ പബ്ലിക്കേഷൻ ഓഫീസർ, മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയംഗം എന്നീ നിലകളിലും സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

#### 9) പഠിക്കുവാൻ, പഠിപ്പിക്കുക, പഠിക്കുക

കേട്ടുമടുത്ത പ്രയോഗം ആയിരിക്കാം. എന്നാൽ നമുക്ക് മറ്റൊരു ജോലിയും ആരും ഏൽപ്പിച്ചിട്ടില്ല. വായിച്ച്, ചൊല്ലി, എഴുതി എന്നീ മൂന്ന് തലങ്ങൾ പഠനത്തിന് ഉപയോഗിക്കാൻ തയ്യാറായാൽ പഠനം അനായാസം ആകും. വിദ്യാർഥികളുടെ ചിന്തയിൽ പോലും ഉണ്ടാകരുതാത്ത ഒരു പ്രയോഗമാണ് 'പഠിച്ചു തീർന്നു' എന്നുള്ളത് പരമാവധി അറിവ് നേടുക എന്ന വലിയ ലക്ഷ്യത്തെ മുന്നിൽകണ്ട് പ്രവർത്തിക്കണം എങ്ങനെ കൂടുതൽ അറിവ് നേടാം എന്ന് ഓരോ നിമിഷവും ചിന്തിക്കുകയും അതിനായി കഠിനാധ്വാനം ചെയ്യുകയും വേണം.

#### 10) ഒന്നും മറച്ചുവെക്കരുത്

സുഹൃത്തുക്കളെ തെരഞ്ഞെടുക്കുമ്പോൾ ശ്രദ്ധിക്കുക. പലപ്പോഴും നമ്മുടെ വിഷമങ്ങൾ പങ്കുവെയ്ക്കുമ്പോൾ അവർ നമ്മെ സഹായിക്കണമെന്നില്ല. എന്നുമാത്രമല്ല, അനവധി സാഹചര്യങ്ങളിൽ തികഞ്ഞ ശത്രുക്കളും ആകാറുണ്ട്. എന്നാൽ നമ്മുടെ വളർച്ചയിൽ അസൂയ തോന്നാത്ത മാതാപിതാക്കന്മാരെയും ഗുരുക്കന്മാരെയും നമ്മുടെ സുഹൃത്തുക്കളായി കണ്ട് അവരോട് നമ്മുടെ വിഷമങ്ങളും ആവശ്യങ്ങളും സന്തോഷവും ഒക്കെ പങ്കിടണം. അനുദിനം സ്കൂളിൽ നടക്കുന്ന കാര്യങ്ങൾ സത്യസന്ധമായി മാതാപിതാക്കളുമായി പങ്കുവയ്ക്കുക. ഒന്നും മറച്ചുവെയ്ക്കാതെ ഇരുന്നാൽ വലിയ വിപത്തിൽ പെടാതെയും, പെട്ട അപകടങ്ങളിൽ നിന്ന് എളുപ്പം കരകയറാനും കഴിയും.

തുല്യം വയ്ക്കുവാൻ കഴിയാത്ത അത്ര മൂല്യം ഉള്ളതാണ് നമ്മുടെ വ്യക്തിഗത ജീവിതം. ജീവിതത്തിൽ ഏകദേശം 8000 ദിവസങ്ങൾ മാത്രമാണ് പഠനത്തിന് ഉപയോഗിക്കുന്നത്. ശേഷിക്കുന്ന 20,000 ദിവസത്തിനു വേണ്ടിയുള്ള ഊർജ്ജം സംഭരിക്കുന്ന ഈ ദിനങ്ങൾ ഉത്തരവാദിത്വബോധത്തോടെ പ്രവർത്തിക്കാം. ○

# പുതിയ തുടക്കങ്ങൾ : മനസ്സിന് എങ്ങനെയാകാം?

**വിദ്യ സൂസൻ ജോസ്**
ക്ലിനിക്കൽ സൈക്കോളജിസ്റ്റ്



**ഒരു പുതിയ അധ്യയന വർഷത്തിന്റെ അക്കാദമിക ആവശ്യങ്ങൾ ചില സമയങ്ങളിൽ അമിതമായി അനുഭവപ്പെടാം, എന്നാൽ ഓർക്കുക, നിങ്ങൾ ഒറ്റയ്ക്കല്ല. നിങ്ങൾക്ക് ബുദ്ധിമുട്ടുകൾ നേരിടുമ്പോൾ അധ്യാപകരിൽ നിന്നോ, മാതാപിതാക്കളിൽ നിന്നോ സഹപാഠികളിൽ നിന്നോ പിന്തുണ തേടുക.**

പുതിയത് പലതും നമ്മൾ എല്ലാവരെയും തന്നെ വളരെ സ്വാധീനിക്കുന്ന ഒന്നാണ്. ഉദാഹരണം, പുതിയ ഭക്ഷണം, ഉടുപ്പ്, അങ്ങനെ ഇഷ്ടപ്പെട്ടതു എന്തൊക്കെയാണോ അതെല്ലാം വാങ്ങുമ്പോഴായാലും, സമ്മാനമായി കിട്ടുമ്പോഴായാലും നമ്മുടെ ഉള്ളിൽ സന്തോഷം ഉണ്ടാകുന്നത് നമുക്ക് തന്നെ ശ്രദ്ധിച്ചാൽ മനസ്സിലാവുന്നതാണ്.

പക്ഷെ പലപ്പോഴും ഇതേ പ്രസന്നത ജീവിതത്തിലെ പുതിയ പല സാഹചര്യങ്ങളിലും മുന്നോട്ടു പോകാൻ തയ്യാറെടുക്കുമ്പോൾ പലരിലും ഉണ്ടാകാറില്ല. പ്രത്യേകിച്ച് പഠനം, ജോലി എന്നിവയിൽ പുതിയ തുടക്കം ഉത്കണ്ഠ ഉണ്ടാകുന്ന ഒന്നാണ്. വിദ്യാർത്ഥികൾക്ക് ഓരോ പുതിയ അദ്ധ്യയന വർഷവും ഉത്ക്കണ്ഠ ഉളവാക്കുന്ന സാഹചര്യങ്ങൾ ആയേക്കാം. മാറ്റങ്ങൾ അവരെ സംബന്ധിച്ച് അതിശക്തമായ ഒരു വൈകാരിക മാറ്റത്തിന് തുടക്കം നൽകാൻ സാധ്യത ഉണ്ട്. എന്നിരുന്നാലും, വളർച്ചയ്ക്കും, പഠനത്തിനും, പൊരുത്തപ്പെടുവാനുമുള്ള അവസരം കൂടിയാണിത്.

പുതിയ സാഹചര്യങ്ങളിലോ മാറ്റത്തിന്റെ സമയങ്ങളിലോ ഉത്കണ്ഠ തോന്നുന്നത് നമ്മുടെ തലച്ചോറ് എങ്ങനെ പ്രവർത്തിക്കുന്നു എന്നതിനെ അടിസ്ഥാനപ്പെടുത്തിയാണ്, അനിശ്ചിതത്വത്തെ നാം എങ്ങനെ മനസ്സിലാക്കുന്നു, പ്രതികരിക്കുന്നു എന്നിവയിൽ നിന്നുള്ള ഒരു പ്രതികരണമാണ് ഇത്. മനുഷ്യചരിത്രത്തിലുടനീളം നോക്കിയാൽ, നമ്മുടെ അതിജീവനം നമ്മുടെ ചുറ്റുപാടും ഉണ്ടാകാനിടയുള്ള ഭീഷണികളെ മുൻകൂട്ടി കാണാനും പ്രതികരിക്കാനും കഴിയുന്നതിനെ ആശ്രയിച്ചിരിക്കുന്നു. പുതിയതോ, അനിശ്ചിതത്വമോ ആയ എന്തെങ്കിലും നേരിടേണ്ടി വരുമ്പോൾ, നമ്മുടെ തലച്ചോറിൽ അപകടങ്ങളെ കണ്ടെത്താനുള്ള സംവിധാനം സജീവമാകാം, അപകടസാധ്യതകളെ നേരിടാൻ നമ്മെ സജ്ജരാക്കുന്നതിനുള്ള ഒരു മാർഗമായി ഉത്കണ്ഠ ഉണ്ടാകുന്നതാണ് പലപ്പോഴും. മാറ്റം പലപ്പോഴും നിയന്ത്രണം നഷ്ടപ്പെടുന്ന ഒരു ബോധം കൊണ്ടുവരുന്നു, കാരണം പുതിയ സാഹചര്യത്തിൽ നമുക്ക് പഴയ അതേ നിലവാരത്തിലുള്ള വൈദഗ്ധ്യമോ, ധാരണയോ ഇല്ലായിരിക്കാം. അനിശ്ചിതത്വവും, ആ സാഹചര്യത്തെ സ്വാധീനിക്കാനുള്ള കഴിവില്ലായ്മയും കൊണ്ട്

നാം പലപ്പോഴും അസ്വസ്ഥരാകാം. ഇത്തരത്തിൽ നിയന്ത്രണം നഷ്ടപ്പെടുന്നത് ഉത്കണ്ഠയുടെ

വികാരങ്ങൾക്ക് കാരണമാകും.

നമ്മുടെ മുൻകാല അനുഭവങ്ങൾ പുതിയ സാഹചര്യങ്ങളെ നാം എങ്ങനെ കാണുന്നുവെന്നും പ്രതികരിക്കുന്നുവെന്നും രൂപപ്പെടുത്തുന്നു. മുൻകാലങ്ങളിൽ നമുക്ക് നെഗറ്റീവ് അനുഭവങ്ങൾ ഉണ്ടായിട്ടോ അല്ലെങ്കിൽ മാറ്റത്തോട് മല്ലിടുകയോ ചെയ്തിട്ടുണ്ടെങ്കിൽ, നമ്മുടെ മസ്തിഷ്കം പുതിയ സാഹചര്യങ്ങളിൽ സമാനമായ ബു ദ്ധിമുട്ടുകൾ മുൻകൂട്ടി കണ്ടേക്കാം. ഉത്കണ്ഠയുടെ



വികാരങ്ങൾ വർദ്ധിപ്പിക്കും.

പുതിയ സാഹചര്യങ്ങൾ അഭിമുഖീകരിക്കുമ്പോൾ, മറ്റുള്ളവരുമായി നമ്മെത്തന്നെ താരതമ്യം ചെയ്യുകയും നമ്മളെ മറ്റുള്ളവർ എങ്ങനെ അളക്കും, അല്ലെങ്കിൽ എങ്ങനെ ആകും ഞാൻ എന്ന വ്യക്തി ആ സാഹചര്യത്തിൽ, എന്നതിനെക്കുറിച്ച് ആശങ്കപ്പെടുകയും ചെയ്യാം.

ആവേശകരവും എന്നാൽ ചിലപ്പോൾ ഭയപ്പെടുത്തുന്നതുമായ ഈ മാറ്റം ആത്മവിശ്വാസത്തോടെയും പ്രതിരോധത്തോടെയും എങ്ങനെ നേരിടാം എന്ന് നോക്കാം.

**മാറ്റം സ്വീകരിക്കുക:**

ഒരു പുതിയ അധ്യയന വർഷത്തിലേക്ക് പ്രവേശിക്കുക എന്നതിനർത്ഥം അപരിചിതമായ പ്രദേശത്തേക്ക് പോകുക എന്ന പോലെ തന്നെയാണ്, എന്നാൽ ഇത് വളർച്ചയ്ക്കും, സ്വയം കണ്ടെത്തലിനും ഉള്ള അവസരമാണ്. തുറന്ന മനസ്സോടെയും പോസിറ്റീവ് മനോഭാവത്തോടെയും വരാനിരിക്കുന്ന മാറ്റങ്ങളെ സ്വീകരിക്കുക. ഓർക്കുക, ഓരോ പുതിയ അനുഭവവും വ്യക്തിത്വ വികസനത്തിന് വിലപ്പെട്ട പാഠങ്ങളും അവസരങ്ങളും നൽകുന്നു.

**പ്രതീക്ഷകൾ കൈകാര്യം ചെയ്യുക:**

നിങ്ങൾ അക്കാദമികമായി ഉയരുമ്പോൾ, അധ്യാപകരിൽ നിന്നും സമപ്രായക്കാരിൽ നിന്നും നിങ്ങളിൽ നിന്നുപോലും നിങ്ങൾക്ക് ഉയർന്ന പ്രതീക്ഷകൾ നേരിടേണ്ടി വന്നേക്കാം. മികവിനായി പരിശ്രമിക്കുന്നത് സ്വാഭാവികമാണെങ്കിലും, അയഥാർത്ഥമായ മാനദണ്ഡങ്ങൾ സ്ഥാപിക്കുന്നത് ശ്രദ്ധിക്കുക. പൂർണ്ണതയെക്കാൾ പുരോഗതിയിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയും നിങ്ങളുടെ നേട്ടങ്ങൾ എത്ര ചെറുതാണെങ്കിലും ആഘോഷിക്കുകയും ചെയ്യുക.

**അക്കാദമിക് വെല്ലുവിളികൾ അഭിമുഖീകരിക്കുക :**

ഒരു പുതിയ അധ്യയന വർഷത്തിന്റെ അക്കാദമിക ആവശ്യങ്ങൾ ചില സമയങ്ങളിൽ അമിതമായി അനുഭവപ്പെടാം, എന്നാൽ ഓർക്കുക, നിങ്ങൾ ഒറ്റയ്ക്കല്ല. നിങ്ങൾക്ക് ബുദ്ധിമുട്ടുകൾ നേരിടുമ്പോൾ അധ്യാപകരിൽ നിന്നോ, മാതാപിതാക്കളിൽ നിന്നോ സഹപാഠികളിൽ നിന്നോ പിന്തുണ തേടുക. നിങ്ങളുടെ ഓരോ പാഠഭാഗങ്ങളും നിങ്ങൾക്ക് കൈകാര്യം ചെയ്യാവുന്ന ചെറിയ ഭാഗങ്ങളായി വിഭജിക്കുക, നിങ്ങളുടെ ജോലിഭാരത്തിന് മുൻഗണന നൽകുക, പഠനത്തിന്റെ ട്രാക്കിൽ തുടരാൻ ഫലപ്രദമായ പഠന തന്ത്രങ്ങൾ ഉപയോഗിക്കുക.

**സമയവും സമ്മർദ്ദവും നിയന്ത്രിക്കുക:**

അക്കാദമിക് ഉത്തരവാദിത്തങ്ങൾക്കൊപ്പം ഫലപ്രദമായ സമയ മാനേജ്മെന്റിന്റെയും, സ്ട്രെസ് മാനേജ്മെന്റിന്റെയും ആവശ്യകത വർദ്ധിച്ചു വരുന്നു. നിങ്ങളുടെ പഠന സമയവും, ഫ്രീ ആയ സമയവും തമ്മിൽ ഒത്ത് പോകുന്ന ഒരു പഠന ഷെഡ്യൂൾ സൃഷ്ടിക്കുക. സമ്മർദ്ദം ലഘൂകരിക്കാനും നിങ്ങളുടെ ഊർജം വീണ്ടെടുക്കാനും ആയി വ്യായാമം, മെഡിറ്റേഷൻ, വിവിധ ഹോബികൾ എന്നിവ പോലുള്ള സ്വയം പരിചരണ (self- care) വിദ്യകൾ പരിശീലിക്കുക.

**നേട്ടങ്ങൾ ആഘോഷിക്കുക**

മാറ്റങ്ങളുടെയും വെല്ലുവിളികളുടെയും ചുഴലിക്കാറ്റിനിടയിൽ, നിങ്ങളുടെ നേട്ടങ്ങൾ ആഘോഷിക്കാൻ മറക്കരുത്. അത് ഒരു പരീക്ഷയിലെ നേട്ടമായാലും, പുതിയ സുഹൃത്തുക്കളെ ഉണ്ടാക്കിയാലും, അല്ലെങ്കിൽ നിങ്ങളുടെ കംഫർട്ട് സോണിൽ നിന്ന് പുറത്തുകടക്കുന്നതായാലും, ചെറുതും വലുതുമായ നിങ്ങളുടെ നേട്ടങ്ങളിൽ അഭിമാനിക്കുക. ഓരോ നാഴികക്കല്ലും നിങ്ങളുടെ വളർച്ചയുടെ തെളിവാണ്. പുതിയ അധ്യയന വർഷം ആഹ്ലാദകരമാകട്ടെ.



ഓൾ ഇന്ത്യ ഇന്റർ യൂണിവേഴ്സിറ്റി 2023 അത്‌ലറ്റിക് ചാമ്പ്യൻഷിപ്പിൽ 4X400 മീറ്റർ റിലേയിൽ ഗോൾഡ് മെഡൽ കരസ്ഥമാക്കിയ കവിയൂർ സ്ലീബാ പള്ളി അംഗമായ കാനാന്തറ കിഴക്കേ മുറിയിൽ കുര്യൻ അബ്രഹാമിന്റെയും മിനിമോൾ ചാക്കോയുടെയും മകൻ സനോ കുര്യൻ.

# മലങ്കര മല്പാൻ

ഡോ. എം. കുര്യൻ തോമസ്

മലങ്കരസഭയിലെ വൈദികരിൽ ഏറ്റവും ഉന്നതമായ പദവിയാണ് മലങ്കര മല്പാൻ. മലങ്കര മുഴുവന്റെയും ഗുരു എന്ന അർത്ഥത്തിൽ നൽകപ്പെട്ടിരുന്ന ഈ ബഹുമതി, വൈദികാഭ്യസനം നടത്തുവാനുള്ള പാണ്ഡിത്യവും യോഗ്യതയും അവകാശവും എന്ന അർത്ഥത്തിലാണ് നൽകിയിരുന്നത്. 2001 ഡിസംബർ 23-ന് മലങ്കര മല്പാൻ ഞാർത്താങ്കൽ കോരുതു കത്തനാർ അന്തരിച്ചതു മുതൽ ഈ സ്ഥാനം ഒഴിഞ്ഞു കിടക്കുകയാണ്.



വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ (പ. വട്ടശ്ശേരിൽ തിരുമേനി)

മല്പാൻ എന്ന സുറിയാനി വാക്കിന് ഗുരു എന്നാണർത്ഥം. നൂറ്റാണ്ടുകളോളം മലങ്കരസഭയുടെ വൈദിക സമൂഹത്തെ അഭ്യസിപ്പിച്ചിരുന്നത് മല്പാന്മാരായിരുന്നു. ഇവരിൽ വ്യക്തിപരമായി ഈ സ്ഥാനത്തെത്തിയവരും പരമ്പരാഗതമായി അതിനർഹരായവരും ഉണ്ടായിരുന്നു. മലങ്കര മെത്രാപ്പോലീത്താ, വൈദികസ്ഥാനത്തേയ്ക്ക് അംഗീകരിക്കുന്ന പൈതങ്ങൾ ശെമ്മാശുപട്ടം - മിക്കവാറും കോറൂയോ - സ്വീകരിച്ച് മല്പാനോടൊപ്പം താമസമാക്കുന്നു. അത് മല്പാന്റെ ഭവനമോ അദ്ദേഹം താമസിക്കുന്ന പള്ളിയോ ആകാം. അവിടെ അക്ഷരം മുതൽ സുറിയാനിയും കൂദാശാനുഷ്ഠാനങ്ങളും പഠിച്ച് തക്സായും തഴകി, പെണ്ണുകെട്ടാനും പുത്തൻ കുർബാന ചെല്ലുവാനുമായിരുന്നു വർഷങ്ങൾക്കു ശേഷം ശിഷ്യന്മാർ വീടുകളിലേക്കു മടങ്ങിയിരുന്നത്. അപൂർവം ചിലർ തുടർന്നും അവിടെ താമസിച്ച് ഉപരിവിദ്യാഭ്യാസം നടത്തി മല്പാന്മാരുമായിത്തീർന്നു.



കോനാട്ട് മാത്തൻ മല്പാൻ കോർഎപ്പിസ്കോപ്പാ

ഇപ്രകാരമുള്ള മല്പാന്മാർക്കും മല്പാൻ ഭവനങ്ങൾക്കും കൂനൻ കുരിശു സത്യത്തോളമെങ്കിലും പുറകോട്ടു നീളുന്ന ചരിത്രമുണ്ട്. കേന്ദ്രീകൃതമായ ഒരു വൈദികാഭ്യാസ സ്ഥാപനമോ സാഹചര്യമോ മലങ്കരയിൽ ഇല്ലായിരുന്നു എന്നത് ഇത്തരം ഏകാംഗ വിദ്യാലയങ്ങളുടെ വളർച്ചയ്ക്കുള്ള ഒരു കാരണം മാത്രമാണ്. ഇന്ത്യൻ സംസ്ക്കാരത്തിന്റെ ഭാഗമായ ഗുരുകുല സംസ്ക്കാരം - പ്രത്യേകിച്ചും വൈദികവിഷയങ്ങളിൽ മല്പാൻ ഭവനങ്ങളുടെ മറ്റൊരു പശ്ചാത്തലമാണ്. സ്വതന്ത്രമായ ഇത്തരം പ്രാദേശിക മല്പാൻ ഭവനങ്ങൾ വിവിധ പാരമ്പര്യങ്ങൾ പിന്തുടർന്നിരുന്നതിനാൽ, മലങ്കരയുടെ ആരാധനക്രമങ്ങൾക്ക് ഒരു ഏകീകൃത സ്വഭാവം ഉണ്ടായിരുന്നില്ല.



കോനാട്ട് അബ്രഹാം മല്പാൻ

മലങ്കരയിലെ ആരാധനാരീതിക്ക് ഒരു ഏകീകൃത സ്വഭാവം ഉണ്ടാക്കുവാനാണ് 1809 ചിങ്ങം 1-ന് കണ്ടനാട്ടു കൂടിയ മലങ്കര പള്ളിയോഗം രണ്ട് പഠിത്ത വീടുകൾ സ്ഥാപിക്കാൻ തീരുമാനിച്ചത്. ഇതനുസരിച്ച് 1815 ൽ കോട്ടയം സെമിനാരി സ്ഥാപിച്ചെങ്കിലും ഒരു വ്യാഴവട്ടക്കാലം മാത്രമാണ് അവിടെ ശരിയായി വിദ്യാഭ്യാസം നടന്നത്. അവിടെ അദ്ധ്യാപകരായി സ്വീകരിക്കപ്പെട്ട ആംഗ്ലിക്കൻ മിഷനറിമാർ പ്രൊട്ടസ്റ്റന്റ് വിശ്വാസം വളർത്താൻ സെമിനാരിയെ ഉപകരണമാക്കിയതോടെ മല



ഞാർത്താങ്കൽ കോരുത് മല്പാൻ



ങ്കരസഭ വൈദികാഭ്യസനത്തിന് ആ സ്ഥാപനത്തെ ആശ്രയിക്കുന്നത് 1830-കളിൽ അവസാനിപ്പിച്ചു. അതോടെ മല്പാൻ ഭവനങ്ങൾ വീണ്ടും സജീവമായി 1958 ലെ മലങ്കരസഭാ സമാധാനത്തിനുശേഷം മാത്രമാണ് മല്പാൻ ഭവനങ്ങൾ സെമിനാരിക്ക് പൂർണ്ണമായും വഴിമാറിയത്

മലങ്കരയിൽ മല്പാന്മാരും മൽപ്പാൻ ഭവനങ്ങളും അനേകമുണ്ടായിരുന്നെങ്കിലും മലങ്കര മല്പാൻ എന്ന അനന്യമായ സ്ഥാനം ഒരു സമയം ഒരാൾക്ക് മാത്രം -ഒരിക്കൽ മാത്രം രണ്ടുപേർക്ക്-നൽകപ്പെട്ടിരുന്ന ഒന്നാണ്.



പാമ്പാക്കുട കോനാട്ടു കുടുംബത്തിൽ നിന്നുള്ളവർക്കായിരുന്നു പ്രായേണ മലങ്കര മല്പാൻ സ്ഥാനം നൽകിയിരുന്നത്. ഈ സ്ഥാനം എന്നു നിലവിൽ വന്നു എന്നതിന് വ്യക്തമായ തെളിവുകളൊന്നുമില്ല. 1750-കളിൽ കോനാട്ടു കുടുംബത്തിന്റെ മൂലസ്ഥാനമായ മാമലശേരിയിൽ മല്പാൻ ഭവനം ഉണ്ടായിരുന്നതായി സൂചനകളുണ്ട്. കായംകുളം പീലിപ്പോസ് റമ്പാന്റെ ശിഷ്യനും പ്രശസ്ത മല്പാനുമായിരുന്ന ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ മലങ്കര മെത്രാപ്പോലീത്താ ദീർഘയാത്ര ചെയ്ത് കോനാട്ടു മല്പാന്റെ അടുക്കലെത്തി ഉപരിപഠനം നടത്തിയതായി രേഖകളുണ്ട്

19-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങൾ മുതൽ മലങ്കര മല്പാൻ എന്നു പ്രതിപാദിക്കുന്ന രേഖകൾ ലഭ്യമാണ്. കോനാട്ടു കുടുംബം മാമ്മലശ്ശേരിയിൽ നിന്നു പാമ്പാക്കുടയ്ക്ക് ആസ്ഥാനം മാറ്റിയ കാലം മുതൽ  അഞ്ചു പേരെങ്കിലും ആ കുടുംബത്തിൽ നിന്നു മലങ്കര മല്പാൻ സ്ഥാനത്ത് എത്തിയിട്ടുണ്ട്. അറിയപ്പെടുന്ന ചരിത്രമനുസരിച്ച് രണ്ടു പേർക്കു മാത്രമാണ് കോനാട്ടു കുടുംബത്തിനു പുറത്ത് മലങ്കര മല്പാൻ സ്ഥാനം ലഭിച്ചത്. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് കത്തനാരും (പിന്നീട് വിശുദ്ധ മാർ ദീവന്നാസ്യോസ് ആറാമൻ, മലങ്കര മെത്രാപ്പോലീത്താ) ഞാർത്താങ്കൽ കോരുതു കത്തനാരും മാത്രമാണവർ.

എന്നാൽ മലങ്കര മല്പാൻ സ്ഥാനം 20-ാം നൂറ്റാണ്ടിന്റെ സൃഷ്ടി മാത്രമാണെന്നും, ആ സ്ഥാനത്ത് ഇന്നുവരെ നാലു പേർ മാത്രമേ അവരോധിക്കപ്പെട്ടിട്ടുള്ളു എന്നും ഒരു തെറ്റിദ്ധാരണ ഇടയ്ക്കു പരന്നു. 1993 ൽ ഞാർത്താങ്കൽ മല്പാന് മലങ്കര മല്പാൻ സ്ഥാനം നൽകിയപ്പോൾ വന്ന ചില വാർത്തകളിലാണ് എങ്ങനെയോ ഈ തെറ്റ് കടന്നുകൂടിയത്. എന്നാൽ ഇതു ശരിയല്ല എന്നാണ് ചരിത്രം തെളിയിക്കുന്നത്. 20-ാം നൂറ്റാണ്ടിൽ നാല് മലങ്കര മല്പാന്മാർ മാത്രമേ ഉണ്ടായിരുന്നുള്ളു എന്നത് വസ്തുതയാണ്. പക്ഷേ ആ സ്ഥാനത്തിന് അതിലും പഴക്കമുണ്ട്.

മലങ്കര മല്പാൻ എന്ന സ്ഥാനനാമം 20-ാം നൂറ്റാണ്ടിന്റെ സൃഷ്ടിയാണെന്നു വേണമെങ്കിൽ പറയാം. കാരണം 19 ാം നൂറ്റാണ്ടിൽ മലങ്കര മല്പാന്മാർ അറിയപ്പെട്ടിരുന്നത് 'മലയാളത്തിനുടെ മല്പാൻ' എന്നാണ്. ആ കാലത്ത് മലങ്കര മെത്രാപ്പോലീത്താമാരും മലയാളത്തിനുടെ മെത്രാൻ എന്നു മാത്രമാണ് അറിയപ്പെട്ടിരുന്നത്. പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ (1877 1909) പോലും മലയാളത്തിന്റെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്നാണ് സ്ഥാനനാമം ഉപയോഗിച്ചിരുന്നത്. അതിനാൽ 19 ാം നൂറ്റാണ്ടിലെ മലയാളത്തിനുടെ മല്പാനെ ഇന്നത്തെ മലങ്കര മല്പാനായിതന്നെ കാണണം.

കോനാട്ടു കുടുംബത്തിന്റെ മലങ്കര (മലയാളത്തിനുടെ) മല്പാൻ സ്ഥാന പിന്തുടർച്ച തെളിയിക്കുന്ന അനേകം രേഖകൾ ഇന്നു ലഭ്യമാണ്. 1824-ൽ മരിച്ച മാമ്മലശ്ശേരിയിലെ അവസാനത്തെ കോനാട്ടു മല്പാനായിരുന്ന ഗീവർഗീസ് മല്പാൻ 1824 മെയ് 8-ന് തന്റെ പിൻഗാമിയായ അബ്രഹാം മൽപ്പാന് എഴുതിക്കൊടുത്ത വിൽപ്പത്രത്തിൽ മലയാളത്തിനുടെ മല്പാൻ എന്നാണ് സ്വയം വിശേഷിപ്പിച്ചിരിക്കുന്നത്. മലയാളത്തിനുടെ പെരിയ പെരിയ ബഹു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്താ തിരുമുമ്പിൽ.. വെച്ചാണ് താളിയോലയിൽ ഈ വിൽപ്പത്രം എഴുതിയത് (ഇത് പുന്നത്ര ഗീവർഗ്ഗീസ് ദീവന്നാസ്യോസ് മൂന്നാമൻ, മലങ്കര മെത്രാപ്പോലീത്തായാണ്). തന്റെ കാലശേഷം പിൻഗാമി കോനാട്ട് അബ്രഹാം കത്തനാരെ മലയാളത്തിനുടെ മല്പാനായി നിയമിക്കണമെന്ന് മെത്രാപ്പോലീത്തായോട് അപേക്ഷിക്കുന്നതായും ഇതിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ മരണശാസനം പിന്നീട് മലങ്കര മെത്രാപ്പോലീത്താമാരായ ചേപ്പാട് മാർ ഫീലിപ്പോസ് ദീവന്നാസ്യോസ് നാലാമൻ, പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ്, പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ എന്നിവർ വായിച്ച് ഒപ്പും മുദ്രയും വച്ച് സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

ഗീവർഗീസ് മല്പാന്റെ പിൻഗാമികളായ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമൻ 1864 ഒക്ടോബർ 11 നും അദ്ദേഹത്തിന്റെ പിൻഗാമി കോനാട്ട് യൂഹാനോൻ മല്പാൻ 1884 മാർച്ച് 2-നും എഴുതിയ മരണശാസനങ്ങളിലും തത്തുല്യ പരാമർശങ്ങൾ കാണാം. ഇവയും അതതുകാലത്തെയും പിൽക്കാലത്തെയും മലങ്കര മെത്രാപ്പോലീത്താമാർ വായിച്ച് സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

മലങ്കര മല്പാന്മാരെ നിയമിക്കുന്നത് മലങ്കര മെത്രാപ്പോലീത്തായാണ്. അതിന് വിശേഷാൽ ചട്ടങ്ങളും പൂർവമര്യാദകളും ഉണ്ടായിരുന്നു. കോനാട്ടു കുടുംബത്തിലെ ഒരു മലങ്കര മല്പാൻ മരിച്ച് നാൽപ്പതാം ദിന

അടിയന്തിരത്തിന് മലങ്കര മെത്രാപ്പോലീത്താ പാമ്പാക്കുടെ പള്ളിയിൽ എഴുന്നള്ളിയാണ് മലങ്കര മല്പാൻ പ്രഖ്യാപനം നടത്തിയിരുന്നത്. പുതിയ മലങ്കര മല്പാനെ മോതിരം ഇടുവിച്ച് അംശവടിയും വി. വേദപുസ്തകവും പിടിപ്പിച്ച് മലങ്കര മല്പാനെന്നു വിളിക്കുകയായിരുന്നു ആ പതിവ്.

പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ 1903 ധനു 21-നു മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പിസ്ക്കോപ്പായ്ക്ക് നൽകിയ ഒരു സർട്ടിഫിക്കറ്റിൽ ഈ ചടങ്ങുകളുടെ വിശദവിവരണം കാണുന്നുണ്ട്. സർട്ടിഫിക്കറ്റിലെ പ്രസക്തഭാഗം:

.... ഉലഹന്നാൻ മല്പാന്റെ (കോനാട്ട് കോര യൂഹാനോൻ മല്പാൻ) കാലശേഷം 40-ാം ദിവസത്തെ അടിയന്തിരത്തിന് (1890 മേടം 5-ന്) നാം ഇവിടെ എത്തി മുറിമറ്റത്തിൽ ബ. പൗലൂസ് മാർ ഈവാനിയോസ് മെത്രപ്പോലിത്തായോടും, കടവിൽ ബ. പൗലൂസ് മാർ അത്താനാസ്യോസ് മെത്രപ്പോലീത്തായോടുംകൂടി അമ്പാട്ട് ബ. ഗീവർഗീസ് മാർ കൂറിലോസ് മെത്രപ്പോലീത്തയുടെയും, ബ. ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രപ്പോലിത്തായുടെയും സമ്മതപത്രങ്ങൾ വരുത്തി അന്ന് ഇവിടെ കൂടപ്പെട്ടിരുന്ന അനേക പള്ളിക്കാരുടെ മുമ്പാകെ വച്ച്, നമ്മുടെ വാത്സല്യവാനായ കോനാട്ട് മാത്തൻ കത്തനാരെ മലങ്കരയുടെ മല്പാനായി നിയമിച്ച് അതിന്റെ സ്ഥാനചിഹ്നങ്ങളായി പൂർവ മര്യാദ പ്രകാരം മോതിരം, വടി, പുസ്തകം എന്നിവകൾ കൊടുക്കുകയും അയാൾ നടക്കേണ്ട പ്രകാരങ്ങൾ ഞങ്ങൾ മൂന്നു മെത്രപ്പോലീത്തമാരും പ്രത്യേകിച്ചു ഗുണദോഷം പറയുകയും...

ഇതേ ചടങ്ങുകൾ 1866 തുലാം 13 (ഒക്ടോബർ 28) ന് കോനാട്ട് അബ്രഹാം മൽപ്പാൻ ഒന്നാമന്റെ ഒന്നാം ആണ്ടു ശ്രാദ്ധദിനത്തിൽ കോനാട്ടു കോര യൂഹാനോൻ മൽപ്പാന്റെ സ്ഥാനദാനത്തിനും അനുവർത്തിച്ചതായി കരോട്ടുവീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിലും (പേജ് 431) കാണുന്നുണ്ട്. ഒരു പക്ഷേ 19-ാം നൂറ്റാണ്ടിലെ കോനാട്ടു മൽപാന്മാർ എല്ലാവരും പ്രഗൽഭ പണ്ഡിതരായതിനാലാവാം ഈ സ്ഥാനം കോനാട്ടു കുടുംബത്തിനു പരമ്പരാഗതമായി ലഭ്യമായത്

1890 മേടം അഞ്ചിന് കോനാട്ട് മാത്തൻ കത്തനാരെ മലങ്കര മൽപ്പാൻ സ്ഥാനത്തേക്ക് പാരമ്പര്യപ്രകാരം മലങ്കര മെത്രാപ്പോലീത്താ ഉയർത്തി. ഈ സ്ഥാനദാന ചടങ്ങിന്റെ സംക്ഷിപ്ത രൂപം പ. വാകത്താനത്തു ബാവായുടെ സഭാജീവിത നാൾവഴിയിലുമുണ്ട്.

1892-ൽ അറിയപ്പെടുന്ന ചരിത്രത്തിൽ ആദ്യമായി കോനാട്ടു കുടുംബത്തിനു പുറത്തുനിന്ന് വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർക്ക് മലങ്കര മല്പാൻ സ്ഥാനം നൽകി. അദ്ദേഹം രചിച്ച മതസംഗതി (പിന്നീട് മതോപദേശസാരങ്ങൾ എന്നു പുനർ നാമകരണം ചെയ്യപ്പെട്ടു) എന്ന കൃതിയുടെ വൈശിഷ്ട്യം കൊണ്ടാണ് അക്കാലത്തെ ഏറ്റവും മികച്ച പണ്ഡിതനായിരുന്ന അദ്ദേഹത്തിനു മലങ്കര മല്പാൻ സ്ഥാനം നൽകിയത് (മലങ്കര ഇടവകപത്രിക, 1892 വൃശ്ചികം പുസ്തകം 1, ലക്കം 2, പേജ് 180). പതിവിനു വിരുദ്ധമായി അന്ത്യോഖ്യാ പാത്രിയർക്കീസ് പ. പത്രോസ് തൃതീയനാണ് വട്ടശ്ശേരിൽ മല്പാന് ഈ സ്ഥാനം നൽകിയത്. അദ്ദേഹത്തിന് പ്രത്യേകമായി ഒരു മുദ്രയും പാത്രിയർക്കീസ് സമ്മാനിച്ചു. രണ്ടുപേർ മലങ്കര മല്പാൻ സ്ഥാനം വഹിച്ച ഏകകാലം 1892 മുതൽ മാത്തൻ മൽപ്പാൻ മരിച്ച 1927 വരെയുള്ള വർഷങ്ങൾ മാത്രമാണ്. മലങ്കര മല്പാന്മാരിൽ ഏറ്റവും പ്രഗൽഭരും പ്രശസ്തരും ഇവർ രണ്ടു പേരുമാണ്.

വട്ടശ്ശേരിൽ മൽപ്പാൻ പിന്നീട് മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുക്കപ്പെട്ട് അഭിഷിക്തനായി (ഇദ്ദേഹത്തെ 2002 ഫെബ്രുവരി 24-ന് പരിശുദ്ധനായി പ്രഖ്യാപിച്ചു). വിവാഹിതനായ കോനാട്ട് മാത്തൻ മൽപ്പാനെ 1926-ൽ വിപുലമായ സ്ഥാനമാനങ്ങളോടെ കോർഎപ്പിസ്ക്കോപ്പാ സ്ഥാനത്തേക്കുയർത്തി. 1912-നു ശേഷം ഇവർ രണ്ടാളും വിരുദ്ധ ചേരികളുടെ നേതാക്കളായെങ്കിലും മാത്തൻ മല്പാന്റെ ജീവിത കാലത്തോ അതിനുശേഷമോ മറ്റൊരാളെ മലങ്കര മൽപ്പാൻ സ്ഥാനത്തേക്കുയർത്താൻ മറ്റൊരു മലങ്കര മല്പാനും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ ശ്രമിച്ചില്ല എന്നതു ശ്രദ്ധേയമാണ്. അന്ന് ഈ സ്ഥാനത്തിനു യോഗ്യരായ പ്രഗൽഭരായ അനേകം മൽപ്പാന്മാർ ഉണ്ടായിരുന്നു എന്നതും പരിഗണിക്കണം

വിപുലമായ - ഏതാണ്ട് മെത്രാനടുത്ത പദവികളോടെയാണ് മാത്തൻ മല്പാന് കോർഎപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ചത്. ഈ സംഭവത്തെ കോനാട്ട് മാത്തൻ മല്പാൻ: ഒരു ലഘു ജീവചരിത്രം എന്ന ലേഖനത്തിൽ പി. തോമസ്, പിറവം താഴെ പറയുംവിധം വിവരിക്കുന്നു:

.. ജീവിത സായാഹ്നത്തിൽ 1926 ഓഗസ്റ്റ് 16-ന് പാത്രിയർക്കീസ് ബാവായുടെ കൽപ്പനപ്രകാരം സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കരിങ്ങാച്ചിറ പള്ളിയിൽ വച്ച് മാത്തൻ മൽപാന് കോറെപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. പാത്രിയർക്കീസ് ബാവാ അയച്ചുകൊടുത്ത കുരിശും മാലയുമാണ് തദവസരത്തിൽ കോറെപ്പിസ്ക്കോപ്പായെ അണിയിച്ചത്. ചില പ്രത്യേക അവകാശങ്ങളും ചിഹ്നവും മാത്തൻ മൽപ്പാന് നൽകിയിരുന്നു. മേൽപ്പട്ടക്കാരുടേതിന് അനുരൂപമായ ഒരു മുടിയും (മുകൾഭാഗം കൂർത്തതല്ലായിരുന്നു) വൈദികർ കുർബ്ബാന അർപ്പിക്കുമ്പോൾ മേൽപ്പട്ടക്കാർ സന്നിഹിതരാണെങ്കിൽ അനുവർത്തിക്കാറുള്ള കർമ്മങ്ങളെല്ലാം അതുപോലെ നിർവ്വഹിക്കുവാനുള്ള അനുവാദവും നൽകിയതിനു പുറമെ, കുക്കിലിയോൻ ചൊല്ലുമ്പോൽ വടി ഉപയോഗിക്കുവാനും പാത്രിയർക്കീസ് അദ്ദേഹത്തിന് പ്രത്യേക അനുമതി നൽകിയിരുന്നു. കാൽകഴുകൽ ശുശ്രൂഷ നിർവഹിക്കുവാൻ അനുവദിച്ചതുകൊണ്ട് 1927 മേടം 8-ന് കാൽകഴുകൽ ശുശ്രൂഷ നിർവഹിച്ചു...

1950-ൽ ഏലിയാസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ കോർ-എപ്പിസ്ക്കോപ്പാ സ്ഥാനത്തേയ്ക്ക് ഉയർത്തിയ കണിയാമ്പറമ്പിൽ കുര്യൻ കോർഎപ്പിസ്ക്കോപ്പായെ 2012 ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഈവാസ് ആർച്ച് കോറെപ്പിസ്ക്കോപ്പാ സ്ഥാനത്തേയ്ക്ക് ഉയർത്തി. 1926-ൽ പ. ഏലിയാസ് ത്രിതീയൻ പാത്രിയർക്കീസിന്റെ കല്പനപ്രകാരം സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ മാത്തൻ മല്പാനെ കോർഎപ്പിസ്ക്കോപ്പാ സ്ഥാനത്തേയ്ക്ക് ഉയർത്തിയപ്പോൾ അദ്ദേഹത്തിനു നൽകിയ സവിശേഷ അധികാരങ്ങളൊന്നും 2012-ൽ ആർച്ച് കോറെപ്പിസ്ക്കോപ്പായ്ക്ക് നൽകിയില്ല.

1927-ൽ മാത്തൻ മൽപ്പാൻ മരിച്ചശേഷം നീണ്ട 36

വർഷങ്ങൾക്കു ശേഷം 1963 ജൂലൈ 3-നു മാത്രമാണ് മലങ്കര മെത്രാപ്പോലീത്താ കൂടിയായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ, മാത്തൻ മല്പാന്റെ പുത്രൻ കോനാട്ട് അബ്രഹാം കത്തനാർ രണ്ടാമനെ മലങ്കര മല്പാനായി നിയമിച്ചത്. ഇതിനു രണ്ടു കാരണങ്ങളുണ്ട്. ഒന്നാമതായി മാത്തൻ, മൽപ്പാൻ അന്തരിക്കുമ്പോൾ അബ്രഹാം കത്തനാർക്ക് 19 വയസ്സ് മാത്രമായിരുന്നു പ്രായം. അന്ന് രണ്ടു കക്ഷിയായി പിരിഞ്ഞു നിന്നിരുന്ന സഭയിലെ കലാപകലുഷിതമായ അന്തരീക്ഷമായിരുന്നു രണ്ടാമതും എന്നാൽ പ്രധാനവുമായ സംഗതി. കോട്ടയം ദേവലോകം അരമന ചാപ്പലിൽ വെച്ചാണ് പൂർവിക ചടങ്ങുകളോടെ അദ്ദേഹത്തെ മലങ്കര മല്പാനായി സ്ഥാനാരോഹണം ചെയ്യിച്ചത്. ഒരു സുവർണ്ണ മുദ്രയും അബ്രഹാം മല്പാന് പ. ഗീവർഗീസ് ദ്വിതീയൻ ബാവ സമ്മാനിച്ചു.

1987 മാർച്ച് 2-ന് അബ്രഹാം മൽപ്പാൻ അന്തരിച്ചു. തുടർന്ന് 1993 നവംബർ 28 ന് വടവുകോട് വച്ച് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, ഞാർത്താങ്കൽ കോരുതു കത്തനാരെ മലങ്കര മൽപ്പാനായി നിയമിച്ചു. കോനാട്ടു കുടുംബത്തിനു പുറത്തെ രണ്ടാമത്തെ മലങ്കര മൽപ്പാൻ ഇദ്ദേഹമാണ്. 2001 ഡിസംബർ 23 -ന് അദ്ദേഹം അന്തരിച്ചതോടെ മലങ്കര മല്പാൻ സ്ഥാനം വീണ്ടും അനാഥമായി.

മലങ്കര മല്പാനെ നിയമിക്കുന്നതിന്റെ മാനദണ്ഡം എന്തായിരുന്നു? 1903 ധനു 21-ലെ സർട്ടിഫിക്കറ്റിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഇതിനൊരു മറുപടി നൽകുന്നുണ്ടെന്നു കാണാം.

...ഈ മലങ്കര ഇടവകയിൽ ഉൾപ്പെട്ട സുറിയാനിക്കാരിൽ ആരുടെ പക്കലും ഇത്രത്തോളം സുറിയാനി പുസ്തകങ്ങൾ ഇല്ല. ഇപ്പോൾ ഇവിടെയല്ലാതെ മറ്റെങ്ങും ഇപ്രകാരം സുറിയാനി പഠിക്കുന്ന ശിഷ്യന്മാരുടെ കൂട്ടവും ഇല്ല. ... നമ്മുടെ വാത്സല്യവും ഉദ്ദേശവും തെറ്റാതെ പൂർവ്വന്മാരെക്കാൾ കുടുതൽ അറിവും, സുറിയാനി ഭാഷാജ്ഞാനവും നമ്മുടെ പുത്രനുള്ളതുകൊണ്ടും, സുറിയാനി പുസ്തകങ്ങൾ ആകട്ടെ ഭാഷാജ്ഞാനമാകട്ടെ ഇതിൽ കുടുതലായി ഈ മലങ്കരയിലുള്ള സുറിയാനിക്കാരിൽ ആർക്കും തന്നെ ഇല്ലെന്നു പറവാൻ നാം അധൈര്യപ്പെടുന്നില്ല. അതുകൊണ്ടും നമ്മുടെ മകൻ സമുദായത്തിനും നമുക്കും പലവിധത്തിൽ ഉപകാരപ്രദമായ സ്ഥിതിയിൽ വന്നിരിക്കുന്നതുകൊണ്ടും....... ഈ നമ്മുടെ വാത്സല്യ മകനെ നാം ഹൃദയപൂർവം അനുമോദിക്കുന്നു..

വൈദീകാഭ്യാസനം മാത്രമായിരുന്നില്ല മലങ്കര മല്പാന്റെ ചുമതല. കാനോൻ, വേദശാസ്ത്രം, കൂദാശകൾ ഇത്യാദി കാര്യങ്ങളിൽ മലങ്കര മെത്രാനും ജനങ്ങൾക്കും ഉണ്ടാകുന്ന സംശയങ്ങൾ ദൂരീകരിക്കുക, സത്യവിശ്വാസത്തെ ഉറപ്പിക്കുക മുതലായ ഭാരമേറിയ ചുമതലകളും മലങ്കര മല്പാന്മാർക്കുണ്ടായിരുന്നു. 1818, 1836 വർഷങ്ങളിൽ മാവേലിക്കരയിൽ സമ്മേളിച്ച മലങ്കര പള്ളിയോഗങ്ങളിൽ യഥാക്രമം കേണൽ മൺറോ, ബിഷപ്പ് ദാനിയേൽ വിത്സൺ എന്നിവരുടെ പ്രൊട്ടസ്റ്റന്റ് പരിഷ്ക്കാര നിർദ്ദേശങ്ങളെ വിശദമായി വ്യാഖ്യാനിച്ച് പൊളിച്ചടുക്കി നിരാകരിച്ചതിന്റെ മുഖ്യ കാരണഭൂതൻ കോനാട്ട് അബ്രഹാം മല്പാൻ ഒന്നാമനായിരുന്നു എന്ന് ബ്രിട്ടീഷ് ചരിത്രകാരന്മാർ പോലും സമ്മതിക്കുന്നുണ്ട്. ഇദ്ദേഹത്തെയാണ് ബ്രിട്ടീഷ് മിഷണറിമാരുടെ വാദങ്ങൾക്കെതിരായി മറിയാം സംശയം കൂടാതെ ദൈവമാതാവെന്നും നിത്യ കന്യകയെന്നും എല്ലായപ്പോഴും പഠിപ്പിച്ചതിന് പഴയ സെമിനാരിയിൽ നിന്നും അവർ നാടുകടത്തിയത്. 1820-ൽ പഴയ സെമിനാരിയിൽവെച്ച് അദ്ദേഹം പരിഭാഷപ്പെടുത്തിയ നമസ്കാരം-കുർബാനക്രമവും, 1860-വ് എഴുതിയ മതസംവാദം എന്ന ചോദ്യോത്തര രൂപത്തിലുള്ള മതബോധന കൃതിയും ഉയർന്ന നിലവാരം പുലർത്തുന്നവയും പഠനാർഹങ്ങളുമാണ്.

1892 മുതലുള്ള മലങ്കര ഇടവക പത്രിക പരിശോധിച്ചാൽ, വായനക്കാർ കൂദാശാ-അനുഷ്ഠാന-ആചാരപരമായ വിവിധ ചോദ്യങ്ങൾ ഉന്നയിക്കുന്നതായും ...ഇതിന് ...ബഹു. മലങ്കര മല്പാനച്ചന്മാരിൽ ആരെങ്കിലും മറുപടി തരണമെന്നു അപേക്ഷിക്കുന്നതായും കാണം. അത്ര പ്രതീക്ഷയും വിശ്വാസവുമായിരുന്നു നസ്രാണികൾക്ക് അക്കാലത്ത് മലങ്കര മല്പാന്മാരെപ്പറ്റി ഉണ്ടായിരുന്നത് മലങ്കര മല്പാന്മാരായിരുന്ന കോനാട്ട് മാത്തൻ കത്തനാർ, വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ എന്നിവരാണ് ഇവിടെ പരാമർശന വിധേയർ

മലങ്കര മല്പാൻ സ്ഥാനം ലഭിക്കാത്ത ഒരു പ്രഗ്തഭ മല്പാനും പാമ്പാക്കുട കോനാട്ട് കുടുംബത്തിൽ ഉണ്ടായിരുന്നു. അത് പ. പരുമല തിരുമേനി അടക്കം അനേകരുടെ ഗുരുവായിരുന്ന കുഞ്ഞുവർക്കി മല്പാൻ ആയിരുന്നു. ഇദ്ദേഹത്തെ മെത്രാനാക്കണമെന്നു 1856-57 കാലത്ത് കേരളം സന്ദർശിച്ച യെറുശലേമിലെ മാർ ഗ്രീഗോറിയോസ് അബ്ദൽനൂറിനോടും പിന്നീട് യൂയാക്കിം മാർ കൂറിലോസിനോടും പലരും ആവശ്യപ്പെട്ടെങ്കിലും ഇരുവരും ഒഴിഞ്ഞുമാറി എന്ന് ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ രേഖപ്പെടുത്തുന്നു. ഈ സംഭവത്തിനു ശേഷം ഒരു ദശാബ്ദം കഴിഞ്ഞ് 1865-ൽ മാത്രമാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മർദ്ദീനിലെത്തി മേല്പട്ടസ്ഥാനം സ്വീകരിക്കുന്നത്

1876-ൽ പ. പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് കുഞ്ഞുവർക്കി മല്പാനെ മാർ യൂലിയോസ് എന്ന പേരിൽ മേല്പട്ടക്കാരനായി വാഴിച്ചു തുമ്പമണ്ണിലേയ്ക്കു നിയോഗിച്ചു. എന്നാൽ അത് തന്റെ സുറിയാനി അച്ചടി സംരംഭങ്ങൾക്ക് വിലങ്ങുതടിയാകുമെന്നു കണ്ട് അദ്ദേഹം താമസിയാതെ ഭരണം ഉപേക്ഷിച്ച് പാമ്പാക്കുടയ്ക്കു മടങ്ങി 1879-ൽ ഇദ്ദേഹം പാമ്പാക്കുട ആരംഭിച്ച കേരളദീപം പ്രസ് ആണ് ഇന്ത്യയിലെ ആദ്യത്തെ സുറിയാനി അച്ചുകൂടം. മാത്തൻ മല്പാൻ പിൽക്കാലത്ത് മാർ യുലിയോസ് പ്രസ് എന്ന് പുനർനാമകരണം നടത്തിയ ഈ അച്ചടിശാലയിൽ സുറിയാനി അച്ചടി ആരംഭിച്ചതോടെയാണ് മലങ്കരസഭയുടെ കൂദാശാക്രമങ്ങളുടേയും തക്സാകളുടേയും ക്ഷാമം തീർന്നത്.

2001-ൽ മലങ്കര മല്പാൻ ഞാർത്താങ്കൽ കോരുതു കത്തനാർ അന്തരിച്ച ശേഷം നീണ്ട 23 വർഷങ്ങൾക്കു ശേഷമാണ് കോനാട്ട് ഡോ. ജോൺസ് ഏബ്രഹാം കത്തനാരെ മലങ്കര മല്പാൻ സ്ഥാനത്തേക്കു മലങ്കര മെത്രാപ്പോലീത്താ കൂടിയായ പൗരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ത്രിതീയൻ 2024 ഏപ്രിൽ 30-ന് ഉയർത്തുന്നത്. കോനാട്ട് കുടുംബത്തിൽനിന്നും പുറത്തുനിന്നും ഈ സ്ഥാനത്തെത്തിയവർക്കുണ്ടായിരുന്ന കർശനമായ മാനദണ്ഡങ്ങൾക്ക് അനുസരിച്ച് യോഗ്യനെന്നു കണ്ട ജോൺസ് ഏബ്രഹാം കത്തനാർക്ക് റീശ് കോർഎപ്പസ്ക്കോപ്പാ

എന്ന ബഹുമതിയോടെയാണ് മലങ്കര മല്പാൻ സ്ഥാനം മലങ്കര മെത്രാപ്പോലീത്താ നൽകുന്നത്. അതോടെ മലങ്കര സഭയിലെ കശീശാമാരുടെ ഗണത്തിൽ ഏറ്റവും ഉന്നത പദവിയിലാണ് അദ്ദേഹം എത്തിച്ചേരുക.

1818 മുതലെങ്കിലും കോനാട്ട് മല്പാന്മാർ കോട്ടയം പഴയ സെമിനാരിയിലെ അദ്ധ്യാപകർ ആയിരുന്നു എങ്കിലും ആ സ്ഥാപനത്തിന്റെ റീശ് മൽപ്പാൻ - പ്രിൻസിപ്പാൾ - ആകാൻ അവസരം ലഭിച്ചത് ഡോ. ജോൺസ് ഏബ്രഹാം കത്തനാർക്കു മാത്രമാണ്.

മലങ്കര മല്പാന്മാരായിരുന്ന കോനാട്ട് കോര യുഹാനോൻ മല്പാൻ, കോര മാത്തൻ കോർഎപ്പിസ്ക്കോപ്പാ, കോനാട്ട് ഏബ്രഹാം മല്പാൻ രണ്ടാമൻ എന്നിവരെപ്പോലെ മലങ്കര സഭയുടെ വൈദീകട്രസ്റ്റി സ്ഥാനവും വഹിച്ചിട്ടുള്ള വ്യക്തിയാണ് മലങ്കര മല്പാന്മാരായിരുന്ന കോനാട്ട് ഏബ്രഹാം കത്തനാർ രണ്ടാമന്റെ പുത്രനും, ഞാർത്താങ്കൽ കോരുതു കത്തനാരുടെ ജാമാതാവുമായ കോനാട്ട് ഡോ. ജോൺസ് ഏബ്രഹാം കത്തനാർ. ○

# റീശ് കോർഎപ്പിസ്കോപ്പാ ഫാ.ഡോ.ജോൺസ് ഏബ്രഹാം കോനാട്ട് ഇനി 'മലങ്കര മൽപ്പാൻ'



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മുൻ വൈദിക ട്രസ്റ്റിയും, മുൻ വൈദീക സെമിനാരി പ്രിൻസിപ്പലും ഇപ്പോൾ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറിയും സഭാ വക്താവുമായി സേവനമനുഷ്ഠിക്കുന്ന ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ 'മലങ്കര മൽപ്പാൻ' സ്ഥാനം നൽകി.

മലങ്കര സഭയുടെ ചരിത്രത്തിൽത്തന്നെ ആദ്യമായി 'റീശ് കോർഎപ്പിസ്കോപ്പാ' എന്ന സ്ഥാനം നൽകി വാഴിച്ചതിനോടനുബന്ധിച്ചാണ് മലങ്കര മൽപ്പാൻ സ്ഥാനവും നൽകിയത്. പാമ്പാക്കുടയിലെ പുരാതനമായ കോനാട്ട് കുടുംബത്തിൽ തന്റെ പിതാമഹന്മാരുടെ പിൻഗാമിയായിട്ടാണ് അദ്ദേഹം മലങ്കര മൽപ്പാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെടുന്നതെന്നത് ചരിത്ര നിയോഗം. മലങ്കര സഭയുടെ ആരാധനകളും പ്രാർത്ഥനകളും മലയാളത്തിലേക്ക് വിവർത്തനം ചെയ്യാൻ നേതൃത്വം നൽകുകയും, സുറിയാനി ഭാഷ വൈദീക വിദ്യാർത്ഥികളെ അഭ്യസിപ്പിക്കുകയും ചെയ്ത മൽപ്പാന്മാരുടെ നിരകളിൽ വർത്തമാനകാല പ്രതിനിധിയാണ് ഫാ. ഡോ. ജോൺസ് ഏബ്രഹാം. സുറിയാനി ഭാഷാ പണ്ഡിതനായ അദ്ദേഹം, സുറിയാനി പിതാക്കന്മാരെക്കുറിച്ചും ആരാധനാ-ആചാര അനുഷ്ഠാനങ്ങളെക്കുറിച്ചും ഗവേഷണം നടത്തുകയും നിരവധി ഗ്രന്ഥങ്ങളും ലേഖനങ്ങളും രചിക്കുകയും ചെയ്തിട്ടുണ്ട്. പാമ്പാക്കുട സെന്റ് ജോൺസ് എഫേസോസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വി. കുർബാന മദ്ധ്യേയാണ് ശുശ്രൂഷകൾ നടന്നത്. ○

## മലങ്കര മല്പാൻ, റീശ് കോർഎപ്പിസ്കോപ്പാ സ്ഥാനചിഹ്നങ്ങളും അധികാരങ്ങളും



മലങ്കര മല്പാൻ സ്ഥാനത്തോടനുബന്ധിച്ച് നൽകിവരുന്ന സഭയുടെ ഉപഹാരമായ സ്വർണ്ണപതക്കവും ഇടക്കെട്ടിൽ ഉചിതമായ മുദ്രയും റീശ് കോർഎപ്പിസ്ക്കോപ്പാ എന്ന നിലയിൽ നമ്മുടെ കർത്താവിന്റെ കുരിശ് നാട്ടിയ വടിയും ശോശപ്പായോടുകൂടി സ്ലീബായും കുരിശ് പതിപ്പിച്ച ശിരോവസ്ത്രവും മേല്പട്ടക്കാരുടെ അസാന്നിധ്യത്തിൽ വി. കുർബ്ബാന അർപ്പിക്കുകയും യാമപ്രാർത്ഥനകളും മറ്റ് കൂദാശകളും ശുശ്രൂഷകളും മുഖ്യകാർമ്മികനായി നിന്ന് നയിക്കുകയും ചെയ്യുമ്പോൾ റൂശ്മാകളുടെ സമയത്തും കുക്കിലിയോൻ ചൊല്ലുമ്പോഴും വടിയും സ്ലീബായും ഉപയോഗിക്കുവാനും അതതു ഭദ്രാസന മെത്രാപ്പോലീത്തായുടെ അനുവാദത്തോടെ പെസഹാ വ്യാഴാഴ്ചയിലെ കാൽകഴുകൽ ശുശ്രഷ നടത്തുവാനും റീശ് കോർഎപ്പിസ്ക്കോപ്പായ്ക്ക് അനുവാദം നൽകുന്നുവെന്ന് അഭിനവ റീശ് കോർഎപ്പിസ്ക്കോപ്പായ്ക്ക് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നൽകിയ സ്താത്തിക്കോനിൽ പ്രസ്താവിച്ചിരിക്കുന്നു.




ഡോ. സിബി തരകൻ

4

Youth Junction

# യുവാക്കളും സാങ്കേതിക ആസക്തിയും

സ്മാർട്ട്ഫോണുകളുടെയും സോഷ്യൽ മീഡിയയുടെയും കാലത്തു, നമ്മുടെ ജീവിതം സാങ്കേതികവിദ്യയുമായി സങ്കീർണ്ണമായി ഇഴചേർന്നിരിക്കുന്നു

ആശയവിനിമയം, തൊഴിൽ, വിനോദം എന്നീമേഖലകളിൽ, തൽക്ഷണമുള്ള കണക്റ്റിവിറ്റി, വലിയ വിപ്ലവം സൃഷ്ടിച്ചിട്ടുണ്ട്. എന്നാൽ അത്, നമ്മുടെ സാമൂഹികവും വൈകാരികവുമായ ക്ഷേമാവസ്ഥയ്ക്ക് പുതിയ വെല്ലുവിളി കളും ഉയർത്തിയിരിക്കുന്നു.

പത്താം ക്ലാസ് വിദ്യാർത്ഥിനിയായ എയ്ഞ്ചൽ പഠനത്തിലും കളികളിലും മിടുക്കിയായിരുന്നു. പരീക്ഷയിൽ A+ വാങ്ങിയാൽ ഒരു സമ്മാനം കൊടുക്കാമെന്ന് മൂത്ത സഹോദരൻ വാഗ്ദാനം ചെയ്തിരുന്നു. പരീക്ഷയിൽ അവൾ സ്കൂളിൽ ഒന്നാമതായി വിജയിച്ചു. സഹോദരൻ വാക്കുപാലിച്ചു; പറഞ്ഞതുപോലെ ഒരു സമ്മാനം അയച്ചുകൊടുത്തു. എന്താണെന്നല്ലേ? വിലകൂടിയ ഒരു സ്മാർട്ട് ഫോൺ. +1-നു ചേർന്നപ്പോൾ ക്ലാസ്സിൽ അവൾ പ്രത്യേകം ശ്രദ്ധിക്കപ്പെട്ടു. സ്മാർട്ട് ഫോൺ കൈവശമുള്ള ചുരുക്കം കുട്ടികളിൽ ഒരാളായിരുന്നു അവൾ അതിൽ അവൾക്കു അഭിമാനമുണ്ടായിരുന്നു. വിനോദത്തിനായിട്ടാണ് സ്മാർട്ട്ഫോൺ ആദ്യമൊക്കെ ഉപയോഗിച്ചത്. ഫേസ്ബുക്കും യൂട്യൂബും അവളെ ആകർഷിച്ചു. വാട്ട്സ് ആപ്പിലൂടെയും ഇൻസ്റ്റാഗ്രാമിലൂടെയും കൂട്ടുകാരുമായി ആശയവിനിമയം നടത്തി. അവരുമായി ചേർന്ന് ഓൺലൈൻ ഗെയ്മുകൾ കളിക്കാൻ തുടങ്ങി.

നിരുപദ്രവകരമായ സ്ക്രോളിംഗ് എന്ന നിലയിൽ ആരംഭിച്ച സ്മാർട്ട്ഫോൺ ഉപയോഗം, ക്രമേണ ഒരു ലഹരിയായി മാറി. സ്ക്രീനിൽ ഒട്ടിപ്പിടിച്ചിരുന്ന്, മണിക്കൂറുകളോളം നീളുന്ന തരത്തിൽ, ഫോൺ ഉപയോഗം കൂടി. പഠനവും സ്കൂൾ അസൈൻമെന്റ്കളും വിസ്മരിക്കപ്പെട്ടു; ഉറക്കവും കുറഞ്ഞുവന്നു.

ക്ലാസ് പരീക്ഷകളിൽ ഗ്രേഡുകൾ കുറഞ്ഞുവന്നു. കുടുംബത്തിലെ പ്രവർത്തനങ്ങളിൽ നിന്ന് ക്രമേണ പിന്മാറാൻ തുടങ്ങി. ഇക്കാര്യം ശ്രദ്ധിച്ച മാതാപിതാക്കൾ, അവളുടെ സ്ക്രീൻ സമയം കുറയ്ക്കാൻ ഉപദേശിച്ചെങ്കിലും അവയൊക്കെ അവഗണിക്കപ്പെട്ടു. +1-പരീക്ഷയിൽ അവൾ ഏറ്റവും പിറകിലായി.

സ്മാർട്ട്ഫോൺ ആസക്തി വഷളായതോടെ അവളുടെ മാനസികാരോഗ്യവും കുറഞ്ഞുവന്നു; ഉത്കണ്ഠയും വിഷാദവും പിടികൂടി. സമപ്രായക്കാരുടെ സോഷ്യൽ മീഡിയയിലെ ജീവിതവുമായി അവൾ സ്വയം താരതമ്യം ചെയ്തു. ഇത് ഉത്കണ്ഠയും വിഷാദവും കൂട്ടുകയാണു ചെയ്തത്.

മാതാപിതാക്കൾ എയ്ഞ്ചലിനെ ഏറെ സ്നേഹിച്ചിരുന്നു. അവർ ഒരു കൗൺസിലറുടെ സഹായം തേടി. അദ്ദേഹത്തിന്റെ പിന്തുണയോടെ തന്റെ ഡിജിറ്റൽ ശീലങ്ങളുടെ നിയന്ത്രണം സ്വയം വീണ്ടെടുക്കാൻ അവൾ ശ്രമം തുടങ്ങി.

കോഗ്നിറ്റീവ്-ബിഹേവിയറൽ തെറാപ്പി (CBT), മൈൻഡ്ഫുൾനെസ് പരിശീലനങ്ങൾ എന്നിവയിലൂടെ, പ്രശ്നങ്ങളെ ആരോഗ്യകരമായി നേരിടാൻ പഠിച്ചു. ക്രമേണ, എയ്ഞ്ചലിന് സ്മാർട്ഫോൺ ഉപയോഗം കുറയ്ക്കാനും സാമൂഹ്യമാധ്യമങ്ങളുടെ മാസ്മരിക ലോകത്തുനിന്ന് പിൻവലിയുവാനും കഴിഞ്ഞു.

സുഹൃത്തുക്കളുമായും കുടുംബാംഗങ്ങളുമായും മുഖാമുഖം ഇടപഴകുന്നതിൽ ശ്രദ്ധിച്ചപ്പോൾ അത് കൂടുതൽ അനുഭൂതിദായകമായി. മാനസിക ആരോഗ്യം വീണ്ടെടുത്തപ്പോൾ അക്കാദമിക് രംഗത്തും പുരോഗതി ഉണ്ടായി. സാങ്കേതിക ആസക്തിയെ മറികടക്കുന്നതിന് കുടുംബത്തിന്റെയും സുഹൃത്തുക്കളുടെയും മാനസികാരോഗ്യ വിദഗ്ധരുടേയും ഇടപെടലും പിന്തുണയും അത്യാവശ്യമാണ്.

പത്താംക്ളാസ്സിൽ എല്ലാവിഷയങ്ങൾക്കും A+ നേടിയെങ്കിലും +2 പരീക്ഷയിൽ മൂന്നു വിഷയങ്ങൾക്കു മാത്രമെ A + നേടാൻ കഴിഞ്ഞുള്ളു എന്ന സങ്കടം എയ്ഞ്ചലിനുണ്ട്. +1 ക്ളാസിൽ തുടങ്ങിയ സ്മാർട്ഫോൺ ആസക്തിയാണ് കാരണമായാതെന്ന് ഇന്നവൾക്ക് അറിയാം. സ്മാർട്ട്ഫോണുകൾ, ദൈനംദിന ജീവിതത്തിൽ സർവ്വവ്യാപിയായ സാന്നിധ്യമായി മാറിയിരിക്കുന്നു.

**ടെക്നോളജിയോടുള്ള ആസക്തി:** ഉണരുന്ന നിമിഷം മുതൽ ഉറങ്ങാൻ പോകുന്നതുവരെ, പലരും സ്ക്രീനുമായി നിരന്തര അനുരാഗത്തിലാണ്! അപ്ഡേറ്റുകൾ പരിശോധിക്കുന്നതിനും സോഷ്യൽ മീഡിയ ഫീഡുകളിലൂടെ സ്ക്രോൾ ചെയ്യുന്നതിനുമൊക്കെയുള്ള ത്വരയെ ചെറുക്കാൻ പലർക്കും കഴിയാറില്ല. ഈ നിർബന്ധിത സ്വഭാവം (obsessives compulsion), വ്യക്തിജിവിതത്തിന്റെ എല്ലാ മേഖലകളെയും ബാധിക്കുന്നു.

**സാമൂഹിക-വൈകാരിക ക്ഷേമം:** അമിതമായ സ്ക്രീൻ സമയം (screen time) ഒറ്റപ്പെടലിലേക്കും ഏകാന്തതയിലേക്കും നയിക്കുന്നു. വ്യക്തികൾ തമ്മിലുള്ള മുഖാമുഖ ഇടപെടലുകൾക്കുപകരം സാങ്കൽപ്പിക ബന്ധങ്ങൾ സ്ഥാപിക്കപ്പെടുന്നു. അർത്ഥവത്തായ മനുഷ്യ സമ്പർക്കത്തിന്റെ അഭാവം കുട്ടികളിലും യുവാക്കളിലും ഉത്കണ്ഠയുടെയും വിഷാദത്തിന്റെയും വികാരങ്ങൾ വർദ്ധിപ്പിക്കുകയും മാനസികാരോഗ്യം കുറയുന്നതിന് ഇടയാക്കുകയും ചെയ്യുന്നു. മാത്രമല്ല, യാഥാർഥ്യങ്ങളുമായി ഇണങ്ങാത്ത പ്രതീക്ഷകളും സമ്മർദ്ദങ്ങളും സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകൾ സൃഷ്ടിക്കുന്നു.

ആരോഗ്യകരമായ സാങ്കേതിക ശീലങ്ങൾ (technology habits) വികസിപ്പിക്കുന്നതിന് വിദ്യാഭ്യാസവും ബോധവൽക്കരണവും നിർണായകമാണ്. വിമർശനാത്മക ചിന്ത, മാധ്യമ സാക്ഷരത, ഡിജിറ്റൽ സാക്ഷരത എന്നിവ വിദ്യാർത്ഥികളിൽ വളർത്തിയെടുക്കാനുള്ള ശ്രമങ്ങൾ ഇടവകതലത്തിൽ ഉണ്ടാകണം. വീടിനു പുറമെയുള്ള പ്രവർത്തനങ്ങൾ, ഹോബികൾ, മുഖാമുഖ ഇടപെടലുകൾ, സംഘമായുള്ള പ്രവർത്തനങ്ങൾ എന്നിവ പ്രോത്സാഹിപ്പിക്കപ്പെടണം.

സാങ്കേതികവിദ്യയെ ആശ്രയിക്കുന്നത് കുറയ്ക്കാനും ശക്തമായ സാമൂഹിക ബന്ധങ്ങൾ വളർത്തിയെടുക്കാനും ഇത് സഹായിക്കും. ○



# വചനദീപ്തി

ഫാ. ഡോ. തോമസ് പി. സഖറിയ

**2024 മെയ് 19**
**പെന്തിക്കൊസ്തി പെരുന്നാൾ**
[illegible]

'ആശ്വാസം നൽകുന്ന പരിശുദ്ധ റൂഹാ എന്ന ആത്മീക പുതുവീഞ്ഞിന്റെ പാനത്താൽ ആത്മാക്കൾ തൃപ്തിപ്പെടുന്നതിനും, വിശുദ്ധി പ്രാപിക്കുന്നതിനും, വിശുദ്ധ നാവുകളാൽ പരിശുദ്ധമായ ദൈവനാമത്തിന് സ്തുതി പാടുവാൻ അർഹരായിത്തീരേണ്ടതിനും' സഭമുഴുവനും പ്രാർത്ഥിക്കുന്ന വലിയ ദിവസമാണ് പെന്തിക്കൊസ്തി. പെന്തിക്കൊസ്തി പെരുന്നാൾ മുതൽ ശ്ലീഹാ നോമ്പുവരെയുള്ള കാലം 'പെന്തിക്കൊസ്തി കാലം' എന്നാണ് അറിയപ്പെടുന്നത്.

**1. വാഗ്ദത്ത പൂർത്തീകരണത്തിന്റെ പെരുന്നാൾ.**

യേശുതമ്പുരാൻ സ്വന്ത ശിഷ്യന്മാരോട് കല്പിച്ചു: 'ഉയരത്തിൽ നിന്ന് ശക്തി ലഭിക്കുവോളം നിങ്ങൾ നഗരത്തിൽ പാർക്കണം'. ഒരുമനപ്പെട്ട്, കാത്തിരുന്ന്, പ്രാർത്ഥിച്ചവർക്കാണ് വാഗ്ദത്തം ചെയ്യപ്പെട്ടിരുന്ന റൂഹായുടെ ആവാസം ലഭിച്ചത്. പരിശുദ്ധാത്മാവ് 'സർവ്വശക്തനും, നിർമ്മലനും, ജ്ഞാനം നൽകുന്നവനും, ബലം നൽകുന്നവനുമാകുന്നു. യേശുക്രിസ്തുവിലൂടെ പിതാവാം ദൈവം ലോകത്തോട് പുതിയതും നിത്യവുമായ ഉടമ്പടി ചെയ്തു. ദൈവത്തിന്റെ പരിശുദ്ധാത്മാവിനെത്തന്നെയാണ് ഈ ഉടമ്പടിയുടെ ആധാരമായി ദൈവം നമുക്ക് നൽകിയത്. ഇന്ന് പെന്തിക്കൊസ്തിപ്പെരുനാളിൽ നമുക്ക് ലഭിക്കുന്ന തളിപ്പ് ദൈവീക ശക്തിയാലുള്ള ഉയിർപ്പാണ്.

**2. ത്രിത്വവിശ്വാസത്തെ ആവർത്തിച്ചുറപ്പിക്കുന്ന പെരുന്നാൾ.**

പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ത്രിയേക ദൈവത്തിലുള്ള വിശ്വാസം പ. സഭയുടെ അടിസ്ഥാന വിശ്വാസമാണ്. അപ്പോസ്തോലിക കാലം മുതൽ ഇന്നുവരെയും ഒരു നിധിയായി കാത്തുസൂക്ഷിക്കുന്ന വിശ്വാസ സത്യമാണത്. കപ്പദോക്യൻ പിതാക്കന്മാരുൾപ്പടെയുള്ള സഭാപിതാക്കന്മാർ ത്രിത്വവിശ്വാസത്തിനു നേരെ ഉയർന്ന ചോദ്യങ്ങൾക്കെതിരെ ഉറച്ചു നിന്ന് പോരാടിയവരാണ്. പെന്തിക്കൊസ്തിപ്പെരുന്നാളിന്റെ മുട്ടുകുത്തൽ ശുശ്രൂഷ ഓരോന്നും പ.ത്രിത്വത്തിലും, അതിലെ മൂന്ന് ആളത്വങ്ങളിലുമുള്ള നമ്മുടെ പരിപൂർണ്ണ വിശ്വാസത്തെ ആവർത്തിച്ചുറപ്പിക്കലാണ്.

**3. പ്രകാശനത്തിന്റെ പെരുന്നാൾ.**

'തന്റെ അത്യുൽകൃഷ്ട ജ്ഞാനത്തിന്റെ പ്രകാശത്താൽ ശോഭിക്കുന്ന' ദൈവം പാപാന്ധകാരം നീക്കി ശിഷ്യന്മാർക്ക് പ്രകാശനം നൽകിയ പെരുന്നാളാണ് പെന്തിക്കൊസ്തി. തള്ളിപ്പറഞ്ഞവർ, ഭയപ്പെട്ടവർ, പഴയ തൊഴിലിലേക്ക് തിരിഞ്ഞവർ  അസ്ഥിരരായ അവരെ പ്രകാശനത്താൽ കർത്താവ് സ്ഥിരപ്പെടുത്തുന്നു. അതിലൂടെ കർത്താവിനു വേണ്ടി ലോകമെങ്ങും പോയി സുവിശേഷം പ്രസംഗിക്കുവാനും, അവനു വേണ്ടി പീഡയും മരണവും ഏൽക്കുവാനും ശിഷ്യന്മാർ പ്രാപ്തരാകുന്നു. പെന്തിക്കൊസ്തി നാളിൽ മാളിക പ്രകാശത്താൽ നിറഞ്ഞു; പഴയ ബാബേലിലെ കലക്കത്തിനു പകരം ഇവിടെ വിവിധ ഭാഷകൾ വിശ്വാസികളെ ഒരുമിച്ചു ചേർത്തു; ശിഷ്യന്മാരിലൂടെ ലോകത്തുള്ള സകല ജാതികളെയും പ്രകാശിപ്പിച്ചു; ദൈവാത്മാവിന്റെ പ്രകാശത്താൽ സഭയ്ക്ക് പ്രകാശനം ലഭിച്ചു. അതുപോലെ പരിശുദ്ധ റൂഹായാലുള്ള നീതിയാലും വിശുദ്ധിയാലും ആന്തരിക കിരണങ്ങളാലും നമ്മുടെ ബോധങ്ങൾക്ക് പ്രകാശനം ഉണ്ടാകുവാൻ നമുക്ക് പ്രാർത്ഥിക്കാം.

**4. ബന്ധങ്ങളുടെ പെരുന്നാൾ.**

ദീർഘമായ ശുശ്രൂഷകൾ, അവയിൽ ചേർന്നിരിക്കുന്ന സെദറാകൾ ഇവയെല്ലാം ആവർത്തിച്ച് വിളംബരം ചെയ്യുന്ന ഒരു സന്ദേശമുണ്ട് – അന്യോന്യമുള്ള ദൃഢമായ ബന്ധത്തെക്കുറിച്ചുള്ള സന്ദേശമാണത്. ഏകാന്തതയുടെ തുരുത്തുകളായി അനേകർ മാറിക്കൊണ്ടിരിക്കുന്ന ഇക്കാലത്ത് ഈ സന്ദേശം ഏറെ പ്രധാനമാണ്. സ്വഭാവം, സാരാംശം, ഉണ്മ, വ്യവഹാരം ഇവയെല്ലാറ്റിനെക്കുറിച്ചും അവയുടെ പരസ്പര ബന്ധത്തെക്കുറിച്ചും, സ്നേഹത്താലുള്ള ഐക്യത്തെക്കുറിച്ചുമെല്ലാം വിശദമായി പരാമർശിക്കുന്ന വായനകൾ 'ചെയ്യുന്നതൊക്കെയും സ്നേഹത്തിൽ ചെയ്യുവാൻ' നമ്മെ പ്രബോധിപ്പിക്കുന്നു. പ. സഭയുടെ ത്രിത്വവിശ്വാസമെന്ന അടിസ്ഥാനത്തെക്കുറിച്ചും ഈ പെരുന്നാൾ ഊന്നിപ്പറയുന്നു. പിതാവും പുത്രനും പരിശുദ്ധ റൂഹായും തമ്മിലുള്ള പരസ്പര ബന്ധം, ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധം, യേശു തമ്പുരാനും ശിഷ്യരും തമ്മിലുള്ള ബന്ധം – ഇവയെപ്പറ്റിയെല്ലാം ഈ പെരുന്നാൾ നമ്മെ പഠിപ്പിക്കുന്നു.  'ദൈവം സ്നേഹമാകുന്നു' എന്ന് നാം വായിക്കുന്നുവല്ലോ. ത്രിത്വത്തിലെ ആളത്വങ്ങൾ തമ്മിലുള്ള ഐക്യമാണ് അർത്ഥപൂർണ്ണമായ മനുഷ്യ ബന്ധങ്ങളുടെ മഹനീയ മാതൃക.

**5. ദൗത്യനിർവ്വഹണത്തിനായി ശിഷ്യന്മാർ ഒരുക്കപ്പെടുന്ന  പെരുന്നാൾ.**

പെന്തിക്കൊസ്തി പെരുന്നാളിലെ ഏവൻഗേലിയോൻ ഭാഗങ്ങൾ എല്ലാം വി. യോഹന്നാന്റെ സുവിശേഷം 14,15,16 അദ്ധ്യായങ്ങളിൽ നിന്നുള്ളവയാണ്. യേശുവിന്റെ മരണശേ

ഷം സംഭവിപ്പാനിരിക്കുന്നവയെപ്പറ്റി അവൻ തന്റെ ശിഷ്യന്മാരെ പ്രബോധിപ്പിക്കുന്നു. 17-ാം അദ്ധ്യായത്തിൽ യേശു തന്റെ പിതാവിനോട് തന്റെ ശിഷ്യന്മാർക്കു വേണ്ടിയും അവർ മുഖാന്തരം തന്നിലേക്ക് വന്നുചേരുന്നവർക്കു വേണ്ടിയും അപേക്ഷിക്കുന്നു. യേശുവും പിതാവും തമ്മിലുള്ള ബന്ധത്തിന്റെ ആഴം ശിഷ്യന്മാരെ ഗ്രഹിപ്പിക്കുന്നതിനും, അവരെ ഉറപ്പും ധൈര്യവുമുള്ളവരാക്കുന്നതിനും, അവരുടെ ദൗത്യത്തെക്കുറിച്ച് ബോധ്യം നൽകുന്നതിനുമായി അവരോട് അവൻ സംസാരിക്കുന്നു. തന്റെ പരസ്യശുശ്രൂഷയ്ക്കു ശേഷം ശിഷ്യന്മാരെ സകല സത്യത്തിലും വഴിനയിക്കുവാനെത്തുന്ന 'പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥനെ'ക്കുറിച്ചും കർത്താവ് അവരെ ബോധ്യപ്പെടുത്തുന്നു. പരിശുദ്ധാത്മാവ് ആശ്വാസപ്രദനും, എന്നും നമ്മോടൊപ്പം വസിക്കുന്നവനും, നമുക്കു വേണ്ടി പക്ഷവാദം ചെയ്യുന്നവനുമാണ്. ശിഷ്യന്മാരുടെ മേൽ ആവസിച്ച പിളർന്നിരുന്ന അഗ്നിനാവുകൾ സുവിശേഷമാകുന്ന അഗ്നിയിലൂടെ അനേകരെ കർത്താവിന്റെ രക്ഷണ്യ പ്രവർത്തനങ്ങൾക്ക് ഓഹരിക്കാരാക്കുവാൻ അവരുടെ ഭാഷയെ ജ്വലിപ്പിക്കുന്നുവെന്ന് കാണാം.

**6. പുതിയ പെന്തിക്കൊസ്തി – ആത്മാക്കളുടെ കൊയ്ത്തു പെരുന്നാൾ.**

പഴയ നിയമ കാലത്തെ പെന്തിക്കൊസ്തി പെസഹാ മുതൽ 50 ാം ദിവസം വരുന്ന പെരുന്നാളായും, പെസഹാമുതൽ 7 വാരം പൂർത്തീകരിക്കുന്ന 'വാരോത്സവ'മായും, ധാന്യങ്ങളുടെ – വിശേഷിച്ച് ഗോതമ്പിന്റെ കൊയ്ത്തു പെരുന്നാളായും ആചരിച്ചുവന്നു. നമ്മുടെ കർത്താവിന്റെ പുനരുത്ഥാനത്തിന്റെ 50-ാം ദിനമായ പെന്തിക്കൊസ്തിനാളിൽ ഉയരത്തിൽ നിന്ന് ശക്തി പ്രാപിച്ച ശിഷ്യന്മാർ കർത്താവിന്റെ സഭയ്ക്കായി ആത്മാക്കളെ ശേഖരിക്കുവാൻ തുടങ്ങിയ പെരുന്നാൾ കൂടെയാണിത്. ശിഷ്യന്മാർ പരിശുദ്ധാത്മാവ് നിറഞ്ഞവരായി. പത്രോസിന്റെ പരിശുദ്ധാത്മ നിറവിലുള്ള പ്രസംഗം മൂലം പല ഭാഷക്കാരും ദേശക്കാരുമായ മൂവായിരത്തിലേറെപ്പേർ 'ഹൃദയത്തിൽ കുത്തുകൊണ്ട്,' മാനസാന്തരപ്പെട്ട്, സ്നാനമേറ്റ് സഭയോടു ചേർന്നു. (അ. പ്ര. 2:41) ഇപ്രകാരം പുതിയ പെന്തിക്കൊസ്തി പരിശുദ്ധാത്മ നിറവിന്റെ പെരുന്നാളും ധാന്യങ്ങളുടെയല്ല, ആത്മാക്കളുടെ കൊയ്ത്തു പെരുന്നാളുമായി മാറി (അപ്പൊ 2). പരിശുദ്ധാത്മാവ് ദൈവമക്കളെ നിരന്തരം വിശുദ്ധീകരിച്ച് പ്രകാശത്തിലേക്കും ദൈവതേജസിലേക്കും വഴി നടത്തുകയും, പരിശുദ്ധ റൂഹായുടെ ആലയങ്ങൾ എന്ന നിലയിൽ റൂഹായുടെ വാസവും, നടത്തിപ്പും നമ്മിൽ പുതുക്കുകയും ചെയ്യുന്നു. അതിനാൽ ദൈവമക്കൾ എന്ന നിലയിൽ സ്വാർത്ഥതയും, അത്യാഗ്രഹവും, ഭിന്നതയും, യുദ്ധങ്ങളും, ശണ്ഠകളും പരിശുദ്ധാത്മ കൃപയാൽ നീങ്ങിപ്പോകണമേ എന്ന് നമുക്ക് പ്രാർത്ഥിക്കാം. ഈ പെരുന്നാളിൽ നാം കേൾക്കുന്ന 'കർത്താവിന്റെ ശക്തിയാൽ എഴുന്നേൽക്കുവിൻ 'എന്ന ആഹ്വാനം അപ്പൊസ്തോലന്മാരിലും, ശിഷ്യന്മാരിലും, സഹദേന്മാരിലും, വിശുദ്ധന്മാരിലും എന്നപോലെ നാമോരോരുത്തരിലും പരിശുദ്ധാത്മ പുതുക്കത്തിനു മുഖാന്തരമാവട്ടെ.




പെന്തിക്കൊസ്തി പെരുന്നാളിലൂടെ പ്രാപിച്ച പരിശുദ്ധാത്മ പുതുക്കത്തിന്റെ അനുഭവത്തിൽ നിലനിൽക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്ന ഭാഗങ്ങളാണ് ഈ ദിവസത്തെ ഏവൻഗേല്യോൻ വായനകളിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. ദൈവവചനത്തെ നിരസിക്കുവാനല്ല, നല്ല നിലത്ത് വിതയ്ക്കപ്പെടുന്ന വിത്തു പോലെ ദൈവവചനം മുപ്പതും അറുപതും നൂറും മേനി ഫലം നൽകുന്ന ഹൃദയങ്ങളായിത്തീരുവാനാണ് കർത്താവ് നമ്മെക്കുറിച്ച് ആഗ്രഹിക്കുന്നത്.

**1. സ്വന്ത നീതിയെ ദൈവനീതിയെക്കാൾ വലുതെന്നെണ്ണിയ കപടഭക്തർ**

പരസ്യശുശ്രൂഷയ്ക്കിടെ നടന്ന വീര്യപ്രവൃത്തികൾ ഓരോന്നും ദൈവരാജ്യത്തിന്റെ അടയാളമായാണ് കർത്താവ് പഠിപ്പിച്ചത്. ഈ വീര്യ പ്രവൃത്തികൾ മാനസാന്തരത്തിന് കാരണമാവണം എന്ന് യേശു തമ്പുരാൻ ആഗ്രഹിച്ചു. കർത്താവിന്റെ മുന്നോടി എന്ന് ('എന്റെ ദൂതൻ' മലാഖി 3:1) പ്രവാചകന്മാർ പ്രവചിച്ചിരുന്ന യോഹന്നാൻ സ്നാപകനും മാനസാന്തരപ്പെടാഞ്ഞാൽ ഉണ്ടാകാവുന്ന ദൈവശിക്ഷയെക്കുറിച്ച് പ്രസംഗിച്ചു. എങ്കിലും ദൈവത്തിന്റെ നീതിയെന്തെന്ന് തിരിച്ചറിയാതെ അന്ധത ബാധിച്ച പരീശന്മാർ ദൈവകല്പനയെ അലക്ഷ്യമാക്കി അവരുടെ സ്വന്ത നീതി പ്രകാരം ജീവിച്ചു. മത്തായി 11:20-30 ൽ യേശു തമ്പുരാൻ തന്റെ വീര്യപ്രവൃത്തികൾ നടന്ന പട്ടണങ്ങളെ ശാസിക്കുന്നതായി കാണാം. ക്രിസ്തുവിനെ, ദൈവത്തിന്റെ അഭിഷിക്തനെ, അറിയാൻ വിമുഖത കാട്ടിയവരുടെ പട്ടണങ്ങൾക്ക് സഹിപ്പാൻ കഴിയാത്ത ശിക്ഷാവിധി ഉണ്ടാകും എന്ന് കർത്താവ് അമർച്ചയായി കല്പിക്കുന്നു. ദൈവത്തിന്റെ രക്ഷാപദ്ധതിയോട് മുഖം തിരിച്ചവർ മാനസാന്തരത്തിലൂടെ ദൈവമക്കളാകുവാനുള്ള അവസരം നിഷേധിച്ചവരാണ്.

യേശുതമ്പുരാന്റെ വീര്യപ്രവൃത്തികൾ നിരസിച്ച പരീശന്മാർ യോഹന്നാനെയും നിരസിച്ചവരാണ്. യേശു യോഹന്നാനെക്കുറിച്ച് നൽകിയ സാക്ഷ്യം 'പ്രവാചകനിലും വലിയവൻ, മശിഹായ്ക്കു മുമ്പിൽ വഴി ഒരുക്കുന്നവൻ, സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ ഏറ്റവും വലിയവൻ' എന്നിങ്ങനെ ആയിരുന്നു. പഴയനിയമ പ്രവാചകന്മാരുടെ അവസാന കണ്ണിയായി മശിഹായെക്കുറിച്ച് പ്രവചിച്ചവനും അവന് വഴിയൊരുക്കിയവനുമായ യോഹന്നാൻ 'അപ്പം തിന്നാതെയും വീഞ്ഞു കുടിക്കാതെയും വന്നു'. കർശനമായ സന്യാസജീവിത നിഷ്ഠ പാലിച്ചിരുന്ന യോഹന്നാന് ഭൂതമുണ്ട് എന്ന് അവർ പറഞ്ഞു. ഭക്ഷണ നിയമങ്ങൾക്കപ്പുറത്ത് ശുദ്ധരോടും അശുദ്ധരോടും ചേർന്നുനിന്ന് അവരെ വിശുദ്ധിയിലേക്ക് നയിക്കുവാൻ വന്ന യേശു തമ്പുരാൻ അവരോടൊപ്പം ഭക്ഷണത്തിനിരുന്നു, എന്നാൽ 'അവൻ ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതൻ എന്നു പറഞ്ഞുകൊണ്ട് അവനെയും അവർ നിരസിച്ചു.

ദൈവത്തെ നീതീകരിച്ച് യേശുവിനെ ഉൾക്കൊള്ളാത്തവർ തങ്ങളുടെ ഹൃദയം അടച്ച് ജ്ഞാനത്തെ നിരസിച്ചുകളഞ്ഞവരാണ്. എന്നാൽ യഥാർത്ഥ ജ്ഞാനത്തിന്റെ മക്കൾ മുന്നോടിയെയും കർത്താവിനെയും സ്വീകരിക്കുന്നവരാണ് (ലൂക്കോ.7:29)

കപടഭക്തരാകാതെ മാനസാന്തരപ്പെട്ട്, ന്യായവിധിയെക്കുറിച്ച് ഭയമുള്ളവരാകുവാൻ കർത്താവ് പഠിപ്പിക്കുന്നു. മരണം, ന്യായവിധി, നിത്യജീവൻ, നരകം എന്നിവയെക്കുറിച്ച് ഓർത്തു കൊള്ളണം എന്ന് പുണ്യവാന്മാരായ പി

താക്കന്മാർ പറഞ്ഞുതന്നിരുന്നത് അവർ ദൈവത്തെയും ദൈവമഹത്വത്തെയും പറ്റി ബോധ്യമുള്ളവർ ആയിരുന്നതുകൊണ്ടാണ്.

**2. ദൈവവചനം പൂർണ്ണ ജാഗ്രതയോടെ കൈക്കൊൾക**

പഴയ നിയമകാലത്ത് യഹോവ തന്റെ ജനത്തോട് എന്നും ആവശ്യപ്പെട്ടത് അവൻെറ വാക്കുകൾ കേൾക്കുന്നതിനും, അവന്റെ കല്പനകൾ ആചരിക്കുന്നതിനുമായിരുന്നു. യഹോവ സ്വന്ത ജനത്തിന്റെ സംരക്ഷകനും പരിപാലകനും വിമോചകനുമായിരുന്നു. യോസെഫ് മിസ്രയീമിൽ ബഹുമാനിക്കപ്പെട്ടു (ഉല്പ. 41), അടിമവീടായിത്തീർന്ന മിസ്രയീമിൽ നിന്ന് തന്റെ ജനത്തെ വിടുവിച്ചു (പുറ. 12: 21-40), യോശുവ ഗിൽഗാലിൽ വച്ച് തീക്കല്ലുകൊണ്ട് യിസ്രയേൽ മക്കളെ പരിച്ഛേദന കഴിച്ചു. യഹോവ മിസ്രയീമിന്റെ നിന്ദ ഗിൽഗാലിൽ വച്ച് അവരിൽ നിന്ന് നീക്കിക്കളഞ്ഞു (യോശുവ 5:9-12); 'അന്ത്യകാലത്ത് സീയോനിൽ നിന്ന് ഉപദേശവും, യെരുശലേമിൽ നിന്ന് യഹോവയുടെ വചനവും പുറപ്പെടും, നാമും നമ്മുടെ ദൈവമായ യഹോവയുടെ നാമത്തിൽ എന്നും എന്നേക്കും നടക്കും' എന്ന് മീഖാ പ്രവചിച്ചു (മീഖാ 4:3 5). ദൈവകരുണയും കാവലും തന്റെ ജനത്തിന് എന്നേക്കുമുള്ള വാഗ്ദാനമാണ്. അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയുള്ളോരേ നിങ്ങൾ എന്റെ അടുക്കൽ വരുവിൻ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും(മത്തായി 11:28) എന്നരുളിയ കർത്താവു തന്നെയാണ് വിതെക്കുന്നവന്റെ ഉപമയിലൂടെ ദൈവവചനം ജാഗ്രതയോടെ കൈക്കൊള്ളേണ്ടത് എത്രയേറെ ആവശ്യമാണെന്ന് പറഞ്ഞുതന്നത്. തൽക്കാലം വിശ്വസിക്കുകയും, പരീക്ഷകളിൽ പതറിപ്പോകുകയും ചെയ്യുന്നവരായല്ല, പിശാചിനാൽ ദൈവവചനം നഷ്ടപ്പെടുത്തുന്നവരായല്ല, ധനമോഹത്താലും സംസാര ഭോഗങ്ങളാലും ഞെരുങ്ങി ഫലം നഷ്ടപ്പെടുന്നവരായുമല്ല, വചനം കേട്ട് ഗുണമുള്ള നല്ല ഹൃദയത്തിൽ സംഗ്രഹിച്ച് ക്ഷമയോടെ ഫലം കൊടുക്കുന്നവരാകുവാനാണ് കർത്താവ് നമ്മിൽ നിന്ന് ആഗ്രഹിക്കുന്നത് (ലൂക്കോസ് 8:4-15)

**3. നമുക്ക് ദൈവകൃപ ലഭിച്ചത് വ്യർത്ഥമായിപ്പോകരുത്.**

പ. പൗലൂസ് ശ്ലീഹാ കൊരിന്ത്യരെക്കുറിച്ച് ആഗ്രഹി ച്ചത് ഇതു തന്നെയാണ് (2 കൊരി:6:1). 'ഇപ്പോഴാകുന്നു സുപ്രസാദകാലം, ഇപ്പോഴാകുന്നു രക്ഷാ ദിവസം' എന്നറി യുന്ന പൗലൂസ് സഹനങ്ങൾക്കപ്പുറമുള്ള സമ്പത്തിന്റെ ഉടമകളാണ് തങ്ങൾ എന്ന് തിരിച്ചറിഞ്ഞു' ബഹുസഹിഷ്ണുത, കഷ്ടം, ബുദ്ധിമുട്ട്, സങ്കടം, തല്ല്, തടവ്, കലഹം, അധ്വാനം, ഉറക്കിളപ്പ്, പട്ടിണി എന്നിവ കർത്താവിനു വേണ്ടി സഹിച്ചു; മാനാപമാനങ്ങളി ലും നിർമലത, പരിജ്ഞാനം, ദീർഘക്ഷമ, ദയ, പരിശുദ്ധാത്മാവ്, നി ർവ്യാജ സ്നേഹം, സത്യവചനം, ദൈവഭക്തി എന്നിവ ഇടതും വലത്തും ധരിച്ചു കൊണ്ട്.... ഒന്നുമില്ലാത്തവരെങ്കിലും എല്ലാം കൈവശമുള്ളവരായിത്തന്നെ' എന്നാണ് ശ്ലീഹാ ഇതെക്കുറിച്ച് പറയുന്നത് (2 കൊരി. 6:4-10). ക്രിസ്തുവിൽ പുതുക്കം പ്രാപിച്ചവരായി ദൈവാത്മാവിനാൽ നടത്തപ്പെടുന്നവരാകണം - ഇത് നമ്മുടെ ജീവിതത്തിൽ അനുനിമിഷം സംഭവിക്കേണ്ടതുണ്ട്. അതുകൊണ്ടുതന്നെയാണ് 'ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു' എന്നു പറയുവാൻ പൗലൂസ് ശ്ലീഹായ്ക്ക് സാധ്യമായത്. പ്രാർത്ഥനയിലൂടെയും, വി. കൂദാശകളിലൂടെയും, വിശേഷിച്ച് കർത്താവിന്റെ തിരുശരീര രക്തങ്ങൾ അനുഭവിക്കുന്നതിലൂടെയും പരിശുദ്ധാത്മ നിറവിലേക്ക് വളരുവാൻ സാധ്യമാകുന്നു. അതിനാൽ ഇത് അവഗണിച്ച് നമ്മുടെ രക്ഷയെ അഗണ്യമാക്കുകയോ, ദൈവകൃപയെ വ്യർത്ഥമാക്കുകയോ ചെയ്വാൻ ഇടയാകരുത്. വർത്തമാനകാലത്തിന്റെ ഭ്രമങ്ങളും, ആകർഷണങ്ങളും, മോദങ്ങളും ഇമ്പങ്ങളുമെല്ലാം ദൈവാത്മനിറവിലുള്ള ജീവിതത്തിൽ നിന്ന് അനേകരെ അകറ്റുന്ന കാഴ്ച കാണാം. നമ്മുടെ തലമുറകളും നമ്മുടെ 'സ്തുതി ചൊവ്വാകപ്പെട്ട' വിശ്വാസത്തിൽ നിലനിൽക്കുവാൻ ഉതകുന്ന വിശ്വാസ ജീവിത മാതൃക കാട്ടുന്നതിൽ നാം പരാജയപ്പെട്ടുകൂടാ.




ശിഷ്യത്വത്തിലേക്കുള്ള വിളിയെക്കുറിച്ചും ശിഷ്യന്റെ മഹത്വത്തെക്കുറിച്ചും യേശു തമ്പുരാൻ ശക്തമായി പറഞ്ഞു തരുന്നത് ഈ സുവിശേഷ ഭാഗങ്ങളിൽ കാണുവാൻ കഴിയും. കർത്താവിനെ പിൻപറ്റുന്നവർ, അവനിൽ നിന്ന് കേൾക്കുവാൻ ആഗ്രഹിക്കുന്നവർ, അവന്റേതായി തീരേണ്ടത് എത്രയേറെ ആവശ്യമാണ് എന്ന് യേശു തമ്പുരാൻ പഠിപ്പിക്കുന്നു.

**1.ശിഷ്യത്വത്തിന്റെ വഴി സകലത്തിലും പ്രധാനമായ വഴി.**

മത്തായി 10:34 മുതൽ 11:1 വരെയുള്ള വാക്യങ്ങൾ ക്രിസ്തുവിന്റെ ശിഷ്യത്വത്തിന്റെ സവിശേഷതയെക്കുറിച്ചും, വ്യതിരിക്തതയെക്കുറിച്ചും പറഞ്ഞു തരുന്നു. യേശുക്രിസ്തുവിനെ സ്നേഹിക്കുകയും അവനെ പിൻപറ്റുകയും ചെയ്യുന്നവർ അവന്റെ വഴിയിൽ തന്നെ നടക്കണം. ക്രിസ്തുവിനെ സ്വീകരിക്കുന്നത് മൂലം ബന്ധങ്ങളിൽ ഉണ്ടാകാവുന്ന വിടവിനെക്കുറിച്ച് കർത്താവ് മുന്നറിയിപ്പ് നൽകുന്നു. പിതാവും മക്കളും തമ്മിലുള്ള സ്നേഹം, മക്കളും മാതാപിതാക്കളും തമ്മിലുള്ള സ്നേഹം ഇവ ലോകത്തിൽ ഏറ്റവും ദൃഢവും ശക്തവുമായ സ്നേഹത്തിന്റെ ഉദാഹരണങ്ങളായി നാം കാണുന്നുവല്ലോ. എന്നാൽ ക്രിസ്തുവിനെ സ്നേഹിക്കുന്നവരും അവനെ പിൻപറ്റുന്നവരും അവരുടെ ഏറ്റവും വലിയ മുൻഗണന ക്രിസ്തുവിന് നൽകണം എന്നാണ് യേശു തമ്പുരാൻ ആവശ്യപ്പെടുന്നത്. സ്വന്ത കുടുംബത്തെയും സ്വന്ത താൽപര്യങ്ങളെയും യേശുവുമായുള്ള ബന്ധത്തേക്കാൾ വലുതായി കാണുന്നവൻ ശിഷ്യത്വത്തിന് യോഗ്യനല്ല എന്ന് കർത്താവ് പഠിപ്പിക്കുന്നു (മത്തായി 10:37 39; മീഖാ 7:6 കാണുക). ശിഷ്യത്വത്തിന്റെ മൂല്യം എത്രയോ വലുതാണ്! യേശുക്രിസ്തുവാണ് സകലത്തിലും സകലവും എന്ന് കരുതിക്കൊണ്ട് സകലത്തെക്കാളും ഉപരിയായി അവനെ സ്നേഹിക്കുവാനുള്ള വിളിയാണ് ഇവിടെ ലഭിക്കുന്നത്. കർത്താവും രക്ഷകനുമായവനെ പിൻപറ്റുവാനുള്ള ഉറച്ച തീരുമാനം യേശുവിന്റെ ശിഷ്യന്മാരെ പലപ്പോഴും ഒറ്റപ്പെടുത്തലിലേക്കും സ്വന്ത കുടുംബത്തോട് പോലുമുള്ള അകൽച്ചയിലേക്ക് നയിച്ചേക്കാം; എന്നാൽ മുൻഗണനകളിൽ ഒന്നാമത്തേത് ക്രിസ്തുവുമായുള്ള സ്നേഹവും അവനോടുള്ള യോജിപ്പും ആയിരിക്കുന്നവർക്ക് ഏറ്റവും വലിയ സ്വത്ത് കർത്താവിന്റെ

ശിഷ്യത്വം തന്നെയാണ് അതിന്റെ മൂല്യത്തോട് തുലനം ചെയ്യുവാൻ മറ്റൊരു ബന്ധത്തിനും സാധ്യമല്ല. ശിഷ്യത്വത്തിന്റെ വഴി കാഠിന്യമുള്ളതാണ്. എന്നാൽ അതിലൂടെ നടക്കുന്നവൻ കർത്താവിന്റെ കരുതലിന്റെ വഴിയിലൂടെയാണ് നടക്കുന്നത് (ലൂക്കോ. 6:20-23).

**2. ക്രിസ്തുവിനെ ദർശിക്കുന്നവനും ദൈവമഹത്വം തിരിച്ചറിയുന്നവനും ആണ് യഥാർത്ഥ ശിഷ്യൻ.**

യേശുവിനെ യഥാർത്ഥമായി ദർശിക്കുകയും അവനോടുള്ള വിധേയത്വത്തെ സകലത്തേക്കാളും വലിയതായി കരുതുകയും ചെയ്യുന്നവനാണ് യഥാർത്ഥ ശിഷ്യൻ. യേശുവിനെക്കാൾ അധികം സ്വന്തം കുടുംബത്തെയോ സമ്പത്തുകളെയോ സ്നേഹിക്കുന്നവൻ ദൈവരാജ്യത്തിന് കൊള്ളാവുന്നവനല്ല. മാത്രമല്ല കർത്താവിനെ പിൻപറ്റുവാൻ ആഗ്രഹിക്കുന്നവൻ സ്വയം ഉപേക്ഷിച്ചു സ്വന്ത കുരിശെടുത്ത് അവനെ പിൻപറ്റണം. ശിഷ്യൻ ഗുരുവിനെ യഥാർത്ഥത്തിൽ കാണുന്നവനാണ്. ക്രിസ്തുശിഷ്യർ സകലവും ഉപേക്ഷിച്ച് അവനെ പിൻപറ്റേണ്ടിയിരിക്കുന്നു യേശുവിൽ വിശ്വസിക്കുവാനും, അവനെ അനുധാവനം ചെയ്യുവാനും, അവനുവേണ്ടി കഷ്ടം അനുഭവിക്കുവാനും, മരണം പോലും സഹിക്കുവാനുമാണ് അവർ വിളിക്കപ്പെട്ടിരിക്കുന്നത്. 'എനിക്കുവേണ്ടി സ്വന്ത ജീവനെ കളയുന്നവൻ അതിനെ കണ്ടെത്തും' എന്ന് കർത്താവ് അരുളിചെയ്യുന്നത് 'അവന്റെ നാമത്തിൽ ലോകമോദങ്ങൾ ഉപേക്ഷിക്കുന്നവൻ നിത്യജീവന് അർഹനായിത്തീരും' എന്നുള്ള സത്യത്തിന്റെ പ്രഘോഷണമാണ്.

ഇപ്രകാരം ശിഷ്യത്വത്തിലേക്കു പ്രവേശിച്ചവരെ സഭ സ്മരിക്കുകയും അവരുടെ മധ്യസ്ഥതയിൽ അഭയം തേടുകയും ചെയ്യുന്നു.

**3. കർത്താവിന്റെ നാമത്തിൽ വരുന്നവനെ സ്വീകരിക്കുന്നവർക്ക് ലഭിക്കുന്ന പ്രതിഫലം.**

ആതിഥ്യ മര്യാദ ശിഷ്യത്വത്തിന്റെ സവിശേഷതയാണ്. അപരനിൽ ക്രിസ്തുവിനെ ദർശിക്കുവാനും, അവനെ സ്നേഹിക്കുവാനും നാം കടപ്പെട്ടവരാകുന്നു. യേശുവിനു വേണ്ടി സഹിക്കുവാൻ തയ്യാറായവർ, അവനുവേണ്ടി സ്വയം സമർപ്പിച്ചുകൊണ്ട് സ്വന്ത കുരിശെടുത്ത് അവന്റെ വഴിയേ നടക്കുന്നവർ – അങ്ങനെയുള്ളവരും അവരെ സ്വീകരിക്കുന്നവരും കർത്താവിന്റെ കണ്ണിൽ വിലപ്പെട്ടവരാണ്. ക്രിസ്തുവിന്റെ നാമത്തിൽ വരുന്നവനെ സ്വീകരിക്കുവാനും അവനെ ബഹുമാനിക്കുവാനും നാം ഓരോരുത്തരും കടപ്പെട്ടിരിക്കുന്നു. എന്തെന്നാൽ യേശു ക്രിസ്തുവിന്റെ ശിഷ്യരും അവന്റെ ദൂതന്മാരുമായവരെ സ്വീകരിക്കുകയും ഉപചരിക്കുകയും ചെയ്യുന്നതും അവന് ഏറ്റവും ചെറിയ സഹായമെങ്കിലും – ഒരു പാത്രം തണ്ണീരെങ്കിലും – കൊടുക്കുന്നത് നിശ്ചയമായും ദൈവസന്നിധിയിൽ നിന്ന് പ്രതിഫലം പ്രാപിക്കുന്നതിനു ള്ള മാർഗമായി കർത്താവ് അരുളിച്ചെയ്യുന്നു. കരുണയും കരുതലും ക്രിസ്തീയ ജീവിതത്തിന് എത്രയേറെ അനിവാര്യമാണ് എന്ന് ഇവിടെ നമുക്ക് കാണാം!. ദൈവ സ്നേഹത്താൽ നിറയുന്നവൻ സ്വന്ത സഹോദരനെ, പ്രത്യേകിച്ച് ആവശ്യത്തിലും പ്രയാസത്തിലും ഇരിക്കുന്നവനെ, കരുതുവാൻ കടപ്പെട്ടവനാണ് എന്ന സത്യം നാം ഒരിക്കലും വിസ്മരിച്ചു കൂടാ.

**4. പരിശുദ്ധാത്മ പുതുക്കം ശിഷ്യത്വത്തിൽ നമ്മെ സ്ഥിരപ്പെടുത്തുന്നതിന്.**

പെന്തിക്കൊസ്തിക്കു ശേഷം വരുന്ന ഞായറാഴ്ചകളിലെ വായനകളിൽ ശിഷ്യത്വത്തിന്റെ പ്രാധാന്യത്തെക്കുറിച്ചുള്ള ധാരാളം പരാമർശങ്ങളുണ്ട്. സഭ മുഴുവനും പരിശുദ്ധാത്മ പുതുക്കം പ്രാപിച്ചതിന് ശേഷം വരുന്ന ദിവസങ്ങൾ തന്റെ ശിഷ്യത്വത്തിൽ ഉറച്ചു കൊണ്ട് നിത്യജീവന്റെ പൂർണ്ണതയിലേക്കുള്ള പ്രയാണം സ്ഥിരതയോടെ തുടരുന്നതിന് നമ്മെ സഹായിക്കുന്നതിനുള്ള അവസരമാണ്. താൻ വിശുദ്ധനായിരിക്കുന്നതുപോലെ അവന്റെ ജനവും വിശുദ്ധരായിരിക്കണം എന്ന് യഹോവ തന്റെ ജനത്തോട് അരുളിച്ചെയ്തു (ലേവ്യ. 19: 1-8); ദൈവമായ യഹോവ കൂടെ ഉണ്ടായിരുന്നതുകൊണ്ട് ദാവീദ് മേൽക്കുമേൽ പ്രബലനായി (2 ശമു. 5:10); ദാനിയേലിന്റെ ദൈവം ജീവനുള്ള ദൈവവും, എന്നേക്കും നിലനിൽക്കുന്നവനും, നശിച്ചു പോകാത്ത രാജത്വം ഉള്ളവനും, അവസാനം ഇല്ലാത്ത അധിപതിയും ആകുന്നു എന്ന് ദാര്യാവേശ് രാജാവ് തന്റെ ജനത്തോട് പറഞ്ഞു കൊടുക്കുന്നു. അവൻ രക്ഷിക്കുകയും വിടുവിക്കുകയും ചെയ്യുന്ന ദൈവമാകുന്നു എന്നും ആകാശത്തിലും ഭൂമിയിലും അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിക്കുന്ന ദൈവമാകുന്നു എന്നും രാജാവ് തന്റെ ജനത്തെ അറിയിക്കുന്നു (ദാനി. 6:25-28). യഹോവയായ കർത്താവ് സകല ജാതികളെയും കാൺകെ നീതിയെയും സ്തുതിയേയും മുളപ്പിക്കുമെന്നും, ഞാൻ യഹോവയിൽ ഏറ്റവും ആനന്ദിക്കും, എന്റെ ഉള്ളം എന്റെ ദൈവത്തിൽ ഘോഷിച്ചുല്ലസിക്കും എന്നും അവൻ എന്നെ രാജവസ്ത്രം ധരിപ്പിച്ച് നീതി എന്ന അങ്കി ഇടുവിച്ചുമിരിക്കുന്നു എന്നും യെശയ്യാവ് പറയുന്നു (യെശ. 61:10-11). ദൈവമഹത്വത്തെക്കുറിച്ചും, തന്റെ തെരഞ്ഞെടുക്കപ്പെട്ടവർക്ക് ലഭിക്കുന്ന കരുതലിനെക്കുറിച്ചും ഇവിടെയെല്ലാം നാം വായിക്കുന്നു. അതുകൊണ്ട് പെന്തിക്കൊസ്തിയിലൂടെ ലഭിച്ച പരിശുദ്ധാത്മ പുതുക്കം ദൈവമഹത്വം ദർശിക്കുന്നതിനും ശിഷ്യത്വത്തിൽ നമ്മെ സ്ഥിരതയുള്ളവരാക്കുന്നതിനും കാരണമാവട്ടെ.

**5. മുന്തിരിത്തോട്ടം നശിപ്പിക്കുന്ന ചെറുകുറുക്കന്മാരെ സൂക്ഷിക്കുക.**

'തങ്ങളുടെമുന്തിരിത്തോട്ടങ്ങൾ പൂത്തിരിക്കുന്നു' എന്ന് ഉത്തമ ഗീത കർത്താവ് പറയുന്നു. യേശുക്രിസ്തുവിന്റെ മുന്തിരിത്തോപ്പിലേക്ക് ശിഷ്യത്വത്തിലൂടെ പ്രവേശിപ്പിക്കപ്പെട്ട നമുക്ക് നമ്മുടെ മുന്തിരിത്തോട്ടങ്ങൾ പൂത്തിരിക്കുന്നതായി പറയുവാൻ കഴിയും. ഫലം പുറപ്പെടുവിക്കുന്ന മുന്തിരിവള്ളികൾ ആകത്തക്കവണ്ണം ക്രിസ്തുവിൽ നമ്മെ ഒട്ടിച്ചു ചേർത്തിരിക്കുന്നു. 'മുൻപേ ദൂരസ്ഥരായിരുന്ന നാം ക്രിസ്തുവിന്റെ രക്തത്താൽ സമീപസ്ഥരായി തീർന്നു; കർത്താവ് നമ്മുടെ സമാധാനമാണ്; അവൻ ന്യായപ്രമാണത്തെ നീക്കിക്കളഞ്ഞു; ക്രൂശിന്മേൽ ശത്രുത്വം ഇല്ലാതെയാക്കി നമ്മെ ദൈവത്തോട് നിരപ്പിക്കുകയും, ദൂരസ്ഥരായിരുന്ന നമ്മെ സമീപസ്ഥരാക്കി തീർക്കുകയും ദൈവത്തിന്റെ പരിശുദ്ധാത്മാവിനാൽ നാം പിതാവിങ്കലേക്ക് പ്രവേശനം പ്രാപിക്കുകയും ചെയ്തു; നാം അന്യന്മാരും പരദേശികളും എന്ന് അവസ്ഥയിൽ നിന്ന് വിശുദ്ധന്മാരുടെ സഹപൗരന്മാരും, ദൈവത്തിന്റെ ഭവനക്കാരുമായി തീർന്നു' (എഫെ. 2:13-18). അതുകൊണ്ട് നമ്മുടെ മുന്തിരിത്തോട്ടങ്ങളെ ഭംഗിയായി സൂക്ഷിപ്പാനും,

തോട്ടം നശിപ്പിക്കുന്ന ചെറുകുറുക്കന്മാരെക്കുറിച്ച്, അതായത് പാപത്തിന്റെ സകല പ്രവൃത്തികളെയും കുറിച്ച്, കരുതലോടെ ഇരിക്കുവാനും ആവശ്യമായിരിക്കുന്നു.




**1. രക്ഷയിലേക്ക് നയിക്കുന്ന ജീവന്റെ അപ്പം**

യോഹന്നാൻ 6: 35 – 46 ദൈവത്തിന്റെ പരിശുദ്ധാത്മാവിൽ വിശ്വാസികൾ ജീവിക്കുന്നതിനെക്കുറിച്ചും ദൈവരാജ്യത്തിലേക്ക് അവർ പ്രവേശിക്കുന്നതിനെക്കുറിച്ചും പറഞ്ഞുതരുന്നു. യേശുക്രിസ്തു അഞ്ചപ്പം കൊണ്ട് അയ്യായിരത്തെ പോഷിപ്പിച്ച സംഭവത്തിനു ശേഷമാണ് ഈ ഉപദേശങ്ങൾ നൽകുന്നത്. 'ഞാൻ ജീവന്റെ അപ്പം ആകുന്നു എങ്കലേക്ക് വരുന്നവന് വിശക്കുകയില്ല, എന്നിൽ വിശ്വസിക്കുന്നവന് ഒരുനാളും ദാഹിക്കുകയുമില്ല' എന്ന് കർത്താവ് അരുളിച്ചെയ്യുന്നു. സുവിശേഷത്തിന്റെ സന്ദേശം തന്നെയാണ് ഇത്. ക്രിസ്തുവാണ് ദൈവമക്കൾക്ക് അവശ്യം ആവശ്യമായ പോഷണം. നിത്യമായ സംതൃപ്തിയും ജീവനും അവനിലൂടെ മാത്രമാണ് ലഭ്യമായിരിക്കുന്നത്. ഇസ്രയേൽ മക്കൾക്ക് നൽകപ്പെട്ട മന്നായോട് കർത്താവ് തന്നെത്തന്നെ താരതമ്യപ്പെടുത്തുന്നു. യിസ്രയേൽമക്കൾക്ക് ഭൗതിക വിശപ്പിന് ആഹാരമായിരുന്നു മന്നാ. എന്നാൽ ജീവമന്നാ ആയ കർത്താവ് പിതാവിൽ നിന്ന് വന്നവനായി നിത്യജീവന്റെ അപ്പമാണ് – നശിച്ചു പോകാത്ത ഭക്ഷണം. ക്രിസ്തുവുമായുള്ള സജീവബന്ധത്തിലൂടെയാണ് നാം നിത്യജീവനിലേക്ക് പ്രവേശിക്കുന്നത്. യേശുക്രിസ്തുവിലുള്ള വിശ്വാസം അവസാന നാളിലുള്ള പുനരുത്ഥാനത്തിലേക്ക് നയിക്കും.

**2. ഭൗതികപരിചയം മാത്രം അടിസ്ഥാനമാക്കിയ ക്രിസ്താനുഭവത്തിന്റെ പരാജയം.**

യേശു 'മശിഹാ' എന്നും, സ്വർഗത്തിൽ നിന്നുള്ളവൻ എന്നും വിശ്വസിക്കുവാൻ യഹൂദർ തയ്യാറായിരുന്നില്ല. സ്വന്ത നാട്ടുകാരും അവനെ നിരസിച്ചു. യോസേഫിന്റെയും മറിയയുടെയും മകൻ, നാട്ടുകാരൻ, തച്ചൻ, അവന്റെ ഭവനവും ചാർച്ചക്കാരും നമുക്കറിവുള്ളത് –അങ്ങനെയുള്ളവന്റെ ജ്ഞാനം നാം എങ്ങനെ അംഗീകരിക്കും? – യേശുവിന്റെ സ്വന്ത ദേശക്കാർ കരുതിയത് അപ്രകാരമായിരുന്നു അവരുടെ അവിശ്വാസം ആശ്ചര്യകരമായിരുന്നു. തങ്ങൾക്ക് പരിചിതമായ പ്രമാണങ്ങളെയും വിശ്വാസത്തെയും വിട്ട് ദൈവിക വെളിപാടിലേക്ക്-വെളിപാടിന്റെ പൂർണ്ണതയായ യേശുവിലേക്ക്-തിരിയുവാൻ വിസമ്മതിച്ച സമൂഹമാണ് യേശുക്രിസ്തുവിന്റെ സ്വന്ത നാട്ടിൽ ഉണ്ടായിരുന്നത്. അതുകൊണ്ടു തന്നെയാണ് 'ഒരു പ്രവാചകനും സ്വന്ത പിതൃനഗരത്തിൽ അല്ലാതെ ബഹുമാനമില്ലാത്തവനല്ല' (ലൂക്കോ. 4:24) എന്ന് കർത്താവ് അരുളിച്ചെയ്തത്. അവിശ്വാസികളുടെ ഹൃദയത്തിലെ അന്ധകാരം അവരുടെ പ്രതികരണത്തിൽ കാണാം. ഭൗതികമായ പരിചയത്തിന്റെ അടിസ്ഥാനത്തിൽ ക്രിസ്തുവിനെ വിലയിരുത്താനുള്ള ശ്രമം പരാജയപ്പെട്ടു പോവുകയേ ഉള്ളൂ. കർത്താവിനെ യഥാർത്ഥത്തിൽ അറിയുന്നത് ആത്മീകമായ ജ്ഞാനത്തിലൂടെയാണ് എന്ന സത്യം അവർ വിസ്മരിച്ചു പോയി. അവരുടെ ഹൃദയ കണ്ണുകൾ തുറക്കുവാനോ, ഹൃദയവാതിലുകൾ തുറന്ന് ക്രിസ്തുവിനെ സ്വീകരിക്കുവാനോ അവർക്ക് സാധ്യമായില്ല

അതിനുള്ള സന്നദ്ധതയോ, ദൈവഹിതമെന്തെന്ന് ആരായുവാനുള്ള മനസ്സോ അവരിൽ ഉണ്ടായതുമില്ല.

**3. നമ്മെ യേശുക്രിസ്തുവിന്റെ വകയാക്കിത്തീർത്ത ദൈവകൃപ**

'പിതാവ് എനിക്ക് തരുന്നതെല്ലാം എന്റെ അടുക്കൽ വരും, എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും ഉപേക്ഷിക്കുകയില്ല' എന്ന് കർത്താവ് കൽപ്പിച്ചു. ദൈവകൃപയുടെ പൂർണതയെക്കുറിച്ച് പറഞ്ഞുതരികയാണിവിടെ. സ്വന്തവിവേകവും തെരഞ്ഞെടുപ്പും കൊണ്ട് മാത്രം ഒരാൾ കർത്താവിലേക്ക് വരുന്നു എന്ന വീക്ഷണമല്ല, 'പിതാവ് ആകർഷിച്ചിട്ടാണ് ഓരോരുവനും ക്രിസ്തുവിങ്കലേക്ക് വരുന്നത്' എന്നാണ് കർത്താവ് നമ്മെ പഠിപ്പിക്കുന്നത് (യോഹ. 6:44). യേശു കർത്താവും രക്ഷിതാവുമായി ഒരുവന്റെ ജീവിതത്തിലേക്ക് എഴുന്നള്ളുന്നതിന് പിന്നിലുള്ള ദൈവഹിതത്തെക്കുറിച്ച് ഇവിടെ കാണുന്നു. രക്ഷയുടെ അനുഭവത്തിലേക്കുള്ള പ്രവേശനം കേവലം വ്യക്തിനിഷ്ഠവും ആത്മനിഷ്ഠവും മാത്രമായ ഒന്നല്ല, ദൈവഹിതമാണ് അതിന്റെ അടിസ്ഥാനം. ആത്മീയ വിശപ്പും ദാഹവും ശമിപ്പിച്ച് നിത്യജീവൻ പകരുന്നത് ക്രിസ്തു മാത്രമാണ്. പി താവിന്റെ ഇഷ്ടത്താൽ ക്രിസ്തുവിൽ പുതുക്കപ്പെട്ട്, പരിശുദ്ധ റൂഹായാ ൽ വീണ്ടും ജനനം പ്രാപിച്ച്, പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ മുദ്രയിടപ്പെട്ടവരായ നാം ദൈവത്തിന്റെ വിശുദ്ധിയുടെ ഓഹരിക്കാരാകുവാൻ വിളിക്കപ്പെട്ടിരിക്കുന്നു. ക്രിസ്തുവിലുള്ള വിശ്വാസത്തിലൂടെ, രക്ഷയെക്കുറിച്ചുള്ള ബോധ്യത്തോടുകൂടി നാം കർത്താവിന്റെ വകയായി തീർന്നവരാണ്. നമ്മുടെ സ്വാതന്ത്ര്യവും, വിവേകവും, വിവേചന ശേഷിയുമെല്ലാം ദൈവഹിതപ്രകാരം വിനിയോഗിക്കുവാൻ നമുക്കിടയാകണം. നാം ദൈവമക്കളായി തീർന്നത് ദൈവകൃപയാലാണ് എന്ന് നാം വിസ് മരിക്കരുത്. നമുക്ക് ലഭിച്ച കൃപയെ അഗണ്യമാക്കിക്കളകയുമരുത്

**4. അപ്പൊസ്തോലന്മാർ: അധികാരപ്പെടുത്തപ്പെട്ട് അയയ്ക്കപ്പെട്ടവർ.**

സന്ധ്യയുടെയും (മർക്കൊ. 6:4 –13), പ്രഭാതത്തിന്റെയും (ലൂക്കോ.9:1 11) ഏവൻഗേലിയോൻ ഭാഗങ്ങൾ യേശു തമ്പുരാൻ പന്ത്രണ്ട് ശിഷ്യന്മാരെ അയയ്ക്കുന്നതിനെക്കുറിച്ച് പഠിപ്പിക്കുന്നു. പിതാവാം ദൈവത്തിന്റെ ഏകജാതനായ പുത്രനാണ് അവരെ അധികാരപ്പെടുത്തുന്നത്. അശുദ്ധാത്മാക്കളെ ബഹിഷ്കരിക്കുവാനും, വ്യാധികളെ സൗഖ്യമാക്കുവാനും അവർക്ക് അധികാരവും ശക്തിയും കൊടുത്തു. ഈ അധികാരത്താലാണ് അവർ വളരെ വീര്യപ്രവൃത്തികൾ ചെയ്തത്. അവർക്ക് അധികാരം നൽകിയവൻ ദൈവരാജ്യത്തിന്റെ പ്രവൃത്തികൾ ലോകമെങ്ങും നിറവേറ്റുവാനാണ് അവരെ ചുമതലപ്പെടുത്തിയത്; എന്തെന്നാൽ, വരുവാനുള്ളവൻ നീ തന്നെയോ? എന്ന യോഹന്നാൻ സ്നാപകന്റെ ചോദ്യത്തിന് അവന്റെ ശിഷ്യന്മാർക്ക് യേശു നൽകിയ മറുപടി – 'കുരുടർ കാണുന്നു, ചെകിടർ കേൾക്കുന്നു, മുടന്തർ നടക്കുന്നു..... എന്നിങ്ങനെ നിങ്ങൾ കാണുകയും കേൾക്കുകയും ചെയ്യുന്നത് അവനോട് അറി



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2023-24**
**27-Feb-24 to 26-April-24**

| | |
|---|---|
| Educational Aid | 4,69,500.00 |
| Housing Aid | 16,66,348.00 |
| Marriage Aid | 1,50,000.00 |
| Medical Aid | 18,85,233.00 |
| SPECIAL AID | 1,19,018.00 |
| **Grand Total** | **42,90,099.00** |

**പദ്ധതിയിൽ സംഭാവന നൽകിയവരുടെ പേരുവിവരങ്ങൾ.**

**27 February 2024 to 26 April 2024**

2266 St Thomas Orthodox Church kazhunnuvalam Methranchery, Amayannoor
2267 C.P Simon[Ret. VHS Principal] Chempakathinal Kanjeettukara,Ayroor
2268 T A Thomas Kumbazha, Pathanamthitta
2269 Kallumkathara Manalel St George Orthodox Church, Arpookara Kottayam
2270 St.marys Orthodox Church,Attinkunnu Kakkur
2271 Dr.Ajith John Thomas,Kottayam
2272 Roy K Behanan ,Vadodara
2273 Basil Trust Baroda C/o Basil School Tandalja Road Baroda ,Gujarath
2274 Vaghese Mathew & Sajesh M Varghese Baroda
2275 Fr Issac Thomas & Family,Vadodara
2276 Sijo Chacko,Vadodara
2277 Chacko S, Atladra Baroda
2278 Sojan Varghese, Vadodara
2279 Mar Gregorios Orthodox Syrian Church Vadodara, Gujarat
2280 Thomaskutty C.G, Vadodara
2281 Fr Boby Peter,Therottu Mariyil, Calicut
2282 Dr V I George Pulickal Kavala Vazhoor
2283 Johson Mathew
2284 Reji Varghese Mathew Akota, Vadodara
2285 Sajan George Vadodara
2286 Saji Samuel , Vadodara
2287 Sijo Mathew, Vadodara
2288 Mathew John, Vadodara
2289 Varghese Abraham Vadodara
2290 Mano kumar T Varket
2291 Siju Avirah Chandy, Makarpura, Vadodara
2292 St.Johns Orthodox Church, Kooroppada
2293 St.Marys Orthodox Church, Narkilakad,West Eleri
2294 St Thomas Orthodox Church
2295 Jobi Eapen, Chetpet, Chennai
2296 Fr. Basil Thomas ,St. Stephen's Orthodox Church ,Salalah, Sultanate of Oman
2297 Santo jacob koshy
2298 Anish Chacko ,Gorwa GUJARAT
2299 Lajy Mathews, Vasna Road, Vadodara
2300 Anil T Baby
2301 Lissy Markose
2302 Austin
2303 Fr Pathrose Joy St.Thomas Orthodox Syrian Church, Ajmeer Road, Jaipur, Rajasthan
2304 Fr Mathew, Nedumparampil
2305 Ajit Abraham
2306 Koshy Zacharia Karuvelil Anugraha Parumala
2307 Pranav Mathew, Arpookkara West, kottayam
2308 Mathew George Kavil Chungathara
2309 William I T, Cheruthuruthy
2310 Vinu Kuriakose
2311 Ajith varughese, Poovathu,Veloor
2312 Ajith Mathew,New Jersy
2313 Thampi Varghese Vadodara
2314 Mathai Alexander, Vadodara Gujarath
2315 Mathai T G, Atladara Vadodara
2316 Riya Raju
2317 Thomaskutty M T, Vadodara
2318 Chako P A,Gorwa Vadodara
2319 Thankachen T.M, Akota Vadodara
2320 Raju G, Vemali Vadodara
2321 Kevin Jacob Mathews, Vasna Road, Vadodara
2322 Monachan M George, Atladara Road, Vadodara
2323 Babu George & Lijo Babu, Laxmipura Road Vadodara
2324 Mathew George ,Gorwa Road Vadodara
2325 Yohannan Baby Gotri Road Vadodara
2326 K C Abraham, Vidhyalay Gotri Road Vadodara
2327 Varghese K.V, GOTRI ROAD, Vadodara
2328 Raju K.G , Waghodia Road, Vadodara
2329 Santhosh p John , Sussen Tarsali Ring Road Vadodara
2330 PHILIP T M , Vadodara
2331 Juben Thomas Baroda
2332 Secretary, Pampady Central Orthodox Convention Pampady
2333 The Trust of the Society of St.Basil C/o St.Pauls School Koyali Baroda Gujarath
2334 Dr T Tiju IRS kakkanad Kochi
2335 Jacob Malathu, NY USA
2336 Ronny Varghese Abraham Karipuzha, Mavelikkara
2337 St.George orthodox Church Zion Jn Ettumanoor Kottayam
2338 K M Chacko Kunnel Snehasadhanam, Thittamel Chegannur
2339 Mini Joseph, Chegannoor
2340 Very Rev.Fr.Kurian Thomas Corepiscopa Kollad, Kottayam
2341 St.George Orthodox Church, Edamaruk Cheenikuzhy
2342 Fr.Giji Makkamkunnu
2343 Manappurathu Abraham, New Rochelle NY

യിപ്പിൻ' (ലൂക്കോസ് 7:22) എന്നായിരുന്നു. സൗഖ്യദാനശുശ്രൂഷയെ അപ്പൊസ്തോലികത്വത്തിന്റെ ഭാഗമായി കണ്ടുകൊണ്ടാണ് യേശു അവരെ അയച്ചത്. അങ്ങനെ അവർ പുറപ്പെട്ട് മാനസാന്തരം പ്രസംഗിക്കുകയും അനേക രോഗികൾക്ക് സൗഖ്യം നൽകുകയും ചെയ്തു. കർത്താവായ യേശുവിനാൽ അയയ്ക്കപ്പെട്ട പന്തിരുവരുടെ ഏകലക്ഷ്യം ലോകം മുഴുവനും മാനസാന്തരവും, കർത്താവിലൂടെയുള്ള രക്ഷയും, ദൈവരാജ്യവും വിളംബരം ചെയ്യുക എന്നതായിരുന്നു. 'എനിക്കോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുത്, അവനാൽ ലോകം എനിക്കും, ഞാൻ ലോകത്തിനും ക്രൂശിക്കപ്പെട്ടിരിക്കുന്നു' (ഗലാ. 6:14) എന്നു പൗലൂസ് ശ്ലീഹാ പറയുന്നു. ഓരോ അപ്പൊസ്തോലനും കർത്താവിന്റെ ക്രൂശിൽ പ്രശംസിച്ച് അവനെ അനുഗമിച്ചു. യേശുവിനെയും ശിഷ്യന്മാരെയും പിന്തുടർന്ന പുരുഷാരത്തെ യേശു സ്വീകരിച്ച് അവർക്ക് സൗഖ്യവും ഉപദേശവും നൽകുന്നു. കർത്താവിന്റെ അധികാരത്താൽ അയയ്ക്കപ്പെട്ട ഓരോരുത്തരും ദൈവരാജ്യത്തിന് ഓഹരിക്കാരനാണ്. അതിൻ പ്രകാരം ദൈവത്തിന്റെ പരിശുദ്ധാത്മാവിനാലുള്ള നടത്തിപ്പ് പ്രാപിക്കുകയും ചെയ്തിരിക്കുന്നു. ⭘

## Malankara Orthodox Syrian Church

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004 Kerala, India

***ACCOUNT DETAILS:***
*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

Catholicate Aramana,
Devalokam P.O.(Via.)
Muttambalam,
Kottayam-686004
Kerala, India
Tel no. 0481 2578500, 2578499.
*Email:*
catholicos@mosc.in
*Web Manager .*
webmanager@mosc.in
*Public Relations officer .*
pro@mosc.in

**സംഭാവനയായി പണം അക്കൗണ്ടിലേക്ക് ട്രാൻസ്ഫർ ചെയ്യുന്നവർ 9074925272 എന്ന വാട്ട്സപ് നമ്പറിലേക്ക് അഡ്രസ്സ് അയയ്ക്കുക.**




# സഹായ ഹസ്തം നൽകുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ഡൽഹി ഭദ്രാസനത്തിൽപെട്ട ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ദേവാലയത്തിന്റെ സൺഡേ സ്കൂൾ പ്രസ്ഥാനം പ്രവർത്തനം ആരംഭിച്ചിട്ട് 50 വർഷം പിന്നിട്ടിരിക്കുകയാണ്. പ്രസ്തുത പ്രസ്ഥാനത്തിന്റെ ഒരു വർഷം നീണ്ടു നിൽക്കുന്ന സുവർണ ജൂബിലിയുടെ ഭാഗമായി, താഴെ പറയുന്ന വിഭാഗത്തിൽപ്പെട്ട , ഇരുപത് വയസിനു താഴെ ഉള്ള നിർധനരും നിരാലംബരുമായ 50 കുട്ടികളുടെ ചികിത്സക്കും വിദ്യാഭ്യാസത്തിനും ധനസഹായം നൽകുന്നതാണ്.

a) Treatment for Heart diseases
b) Rehabilitation assistance for Hearing Impaired
c) Rehabilitation for visually handicapped
d) Medical assistance for children suffering from Cancer
e) Assistance for managing Genetic disorders in Children
f) Critical Care Assistance
g) Financial help for educational needs

സഹായം ലഭിക്കാൻ ആഗ്രഹിക്കുന്നവർ 31.12.2024നു മുൻപായി വിശദ വിവരങ്ങൾ അടങ്ങിയ അപേക്ഷ ഇടവക വികാരിയെക്കൊണ്ടോ, ദേശത്ത് പട്ടക്കാരെക്കൊണ്ടോ സാക്ഷ്യപ്പെടുത്തി താഴെക്കാണുന്ന ഇമെയിൽ ഐഡിയിൽ അയക്കേണ്ടതാണ്.

Email ID: dss.rahme@gmail.com



# ST. GREGORIOS ORTHODOX CHURCH SHARJAH

## ചാരിറ്റി കമ്മിറ്റി

### ജീവകാരുണ്യ പ്രവർത്തനങ്ങൾ



## അപേക്ഷകൾ ക്ഷണിക്കുന്നു

മരുഭൂമിയിലെ പരുമല എന്നറിയപ്പെടുന്ന ഷാർജാ സെൻറ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക കഴിഞ്ഞ 46 വർഷമായി നടത്തി വരുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളുടെ തുടർച്ചയായി നിർധനരും നിരാലംബരും ആയവരിൽ നിന്നും, ജാതിമത ഭേദമെന്യേ താഴെ പറയുന്ന വിഭാഗങ്ങളിലേക്കായി അപേക്ഷകൾ ക്ഷണിക്കുന്നു.

1. ചികിത്സാ സഹായം, 2. വിദ്യാഭ്യാസ സഹായം, 3. വിവാഹ സഹായം

4. ഭവന അറ്റകുറ്റ പണിക്കുള്ള സഹായം (മെയിൻറനൻസ്)

### പൊതു നിബന്ധനകൾ

1. അപേക്ഷകൾ ഷാർജാ ഇടവകയുടെ പേരിൽ ആയിരിക്കണം. ഒറിജിനൽ അപേക്ഷകൾ മാത്രമേ പരിഗണിക്കുകയുള്ളു. അപേക്ഷകൾ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ തപാലിൽ അയക്കേണ്ടതാണ്.
2. അപേക്ഷകൻെറ ബാങ്ക് അക്കൗണ്ട് നമ്പറും വിശദവിവരങ്ങളും ലഭിക്കത്തക്ക വിധത്തിൽ പാസ്സ് ബുക്കിൻെറ കോപ്പി.
3. അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാംഗം ആണെങ്കിൽ ഇടവക വികാരിയുടേയും, അല്ലാത്തവർ അപേക്ഷകൻെറ സ്ഥലത്തെ ഓർത്തഡോക്സ് പള്ളി വികാരിയുടേയും ശുപാർശക്കത്ത് പള്ളിയുടെ ഒറിജിനൽ ലെറ്റർഹെഡിൽ നൽകേണം.
4. ശുപാർശ ചെയ്യുന്ന വികാരിയുടേയും അപേക്ഷകൻെറയും പൂർണ്ണമായ പേരും മേൽവിലാസവും, ടെലഫോൺ/മൊബൈൽ നമ്പറും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
5. സമീപകാലത്ത് ലഭിച്ചിട്ടുള്ള വരുമാന സർട്ടിഫിക്കറ്റിൻെറ പകർപ്പോ റേഷൻ കാർഡിൻെറ പകർപ്പോ ഉണ്ടായിരിക്കണം.
6. ഈ പരസ്യത്തിനു അനുസൃതമായി 2024 ആഗസ്റ്റ് 31നു മുൻപായി ലഭിക്കുന്ന അപേക്ഷകൾ മാത്രമേ പരിഗണിക്കപ്പെടുകയുള്ളു.
7. അപേക്ഷകൻെറ പൂർണ്ണവിലാസവും, ഫോൺ നമ്പർ (വാട്ട്സ്ആപ്പ് നമ്പർ) തുടങ്ങിയ വിവരങ്ങൾ നൽകിയിരിക്കണം.

### അപേക്ഷക്കൊപ്പം ഉണ്ടായിരിക്കേണ്ട അനുബന്ധ രേഖകൾ

1. **ചികിത്സാ സഹായം:** രോഗിയുടെ രോഗവിവരവും, ചികിത്സാ രീതികളും വിശദീകരിച്ചുകൊണ്ട് ചികിത്സിക്കുന്ന ഡോക്ടർ സീലോടുകൂടി നൽകിയ കത്തും, ചികിത്സയെ സംബന്ധിക്കുന്ന മറ്റു രേഖകളും.
2. **വിദ്യാഭ്യാസ സഹായം:** പഠിക്കുന്ന വിദ്യാലയത്തിൻെറ/സ്ഥാപനത്തിൻെറ ലെറ്റർഹെഡിൽ സീലോടുകൂടി പ്രധാന അധ്യാപകൻെറ(Head of the Institution) സാക്ഷ്യപത്രവും, ഫീസ് സംബന്ധമായ വിശദ വിവരങ്ങളും ഉണ്ടായിരിക്കണം.
3. **വിവാഹ സഹായം:** വധു മലങ്കര ഓർത്തഡോക്സ് സഭാംഗം ആയിരിക്കണം. ബഹു. ഇടവക വികാരി സാക്ഷ്യപ്പെടുത്തിയ ഇടവകയിൽ നിന്നുള്ള ദേശകുറിയുടെ പകർപ്പും ശുപാർശക്കത്തും.
4. **ഭവന അറ്റകുറ്റ പണിക്കുള്ള സഹായം (മെയിൻറനൻസ്):** അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാംഗം ആയിരിക്കണം. വീടിൻെറ തൽസ്ഥിതി ബോധ്യപ്പെടുത്തുന്ന ഫോട്ടോയും, വീട് സ്വന്തമാണെന്നതിനുള്ള രേഖയും, ബഹു. വികാരിയുടെ സാക്ഷ്യപത്രവും ശുപാർശയും പള്ളിയുടെ സീലോടുകൂടി ഒറിജിനൽ ലെറ്റർഹെഡിൽ ഉണ്ടായിരിക്കണം.

<u>നിബന്ധനകൾ പാലിക്കപ്പെടാത്തവയോ, അനുബന്ധ രേഖകൾ മുഴുവനായും ഇല്ലാത്തവയോ ആയ അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല.</u>

**അപേക്ഷകൾ അയക്കേണ്ട വിലാസം**

The Vicar (S.G.O.C.C)
St. Gregorios Orthodox Church, PO Box. 2229, Sharjah, U.A.E.

# ST. GEORGE ORTHODOX CATHEDRAL, ABU DHABI

P.O. Box - 883, Abu Dhabi, United Arab Emirates, Tel: 00971 2 4464564, 00971 2 4464565

## ST. GEORGE HOMES-PHASE-X

### HOUSING PROJECT OF ST. GEORGE ORTHODOX CATHEDRAL - ABU DHABI

**അബുദാബി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ ഭവന പദ്ധതിയായ ST. GEORGE HOMES PHASE - X -ലേക്കുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.**

വീടൊന്നിന് 7 ലക്ഷം രൂപ ചിലവിട്ട് ഏകദേശം 500 Sq. Ft. വിസ്തൃതിയുള്ള ഭവനങ്ങൾ, നിർധനരും ഭവനരഹിതരുമായ ഓർത്തഡോക്സ് സഭാംഗങ്ങളിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്നവർക്കായി നിർമ്മിച്ചു നൽകുന്ന PHASE X പദ്ധതിയിലേക്ക് പരിഗണിക്കപ്പെടുവാൻ ആഗ്രഹിക്കുന്നവർ തങ്ങളുടെ അപേക്ഷകൾ 2024 ജൂൺ 15-ന് മുൻപായി ലഭിക്കത്തക്കവിധം, The Vicar, St. George Cathedral , P O.Box – 883, Abu Dhabi, United Arab Emirates എന്ന വിലാസത്തിൽ തപാൽ ആയോ അല്ലെങ്കിൽ [illegible] , [illegible] & [illegible] എന്ന വിലാസങ്ങളിൽ email ആയോ അനുബന്ധ രേഖകൾ സഹിതം അയക്കേണ്ടതാണ്.

**<u>അപേക്ഷകൾ സംബന്ധിച്ച വിവരങ്ങൾ:</u>**

1. സാമ്പത്തിക സ്ഥിതിയും പരിഗണനാർഹമായ മറ്റു യോഗ്യതകളും വെളിപ്പെടുത്തുന്ന വിശദമായ അപേക്ഷ.
2. അപേക്ഷകന്റെ പേരിൽ ഭവന നിർമ്മിതിക്കാവശ്യമായ ഭൂമി/വസ്തു ഉണ്ടെന്നു ബോധ്യപ്പെടുത്തുന്നതിനായി പ്രസ്തുത ഭൂമിയുടെ ആധാരത്തിന്റെ പകർപ്പ്, തന്നാണ്ടു കരമടച്ച രസീത് എന്നിവ സമർപ്പിക്കേണ്ടതാണ്.
3. ഇടവക വികാരിയുടെ ശുപാർശ കത്തും, അപേക്ഷകന്റെ നിലവിലുള്ള താമസസ്ഥലത്തിന്റെ ഫോട്ടോയും (ഇടവക വികാരി സാക്ഷ്യപ്പെടുത്തിയത്)
4. പ്രസ്തുത പദ്ധതിയിലേക്ക് അപേക്ഷകൻ തെരഞ്ഞെടുക്കപ്പെട്ടാൽ നിർമ്മാണ പ്രവർത്തനങ്ങൾക്കു നേരിട്ട് നേതൃത്വം നൽകി 2024 ഡിസംബർ മാസം 31 - ആം തിയതിക്കുള്ളിലായി ഭവനനിർമ്മാണം പൂർത്തിയാക്കുമെന്ന ഇടവക വികാരിയുടെ ഉറപ്പ് ഉൾപ്പെടുന്ന സമ്മതപത്രം.

**NB:**

- മേൽ പ്രസ്താവിച്ച 1 മുതൽ 3 വരെയുള്ള രേഖകൾ അപേക്ഷകൻ അംഗമായിരിക്കുന്ന ഇടവക വികാരി നേരിട്ട് സാക്ഷ്യപ്പെടുത്തേണ്ടതാണ്.
- തിരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകരെയും, ഇടവക വികാരിയെയും പ്രസ്തുത വിവരം രേഖാമൂലം അറിയിക്കുന്നതാണ്.
- മറ്റുള്ള കത്തിടപാടുകൾ, ശുപാർശകൾ, ടെലിഫോൺ വഴിയോ, നേരിട്ടോ ആയുള്ള അന്വേഷണങ്ങൾ, തുടങ്ങിയവ അനുവദനീയമല്ല.
- അപേക്ഷകന്റെ ടെലിഫോൺ നമ്പർ, അപേക്ഷകൻ ഉൾപ്പെടുന്ന ഇടവകയുടെ/ഇടവക വികാരിയുടെ ടെലിഫോൺ നമ്പർ എന്നിവയും മുൻവർഷങ്ങളിൽ ഈ പദ്ധതിയിൽ അപേക്ഷിച്ചിട്ടുണ്ടെങ്കിൽ ആയതും അപേക്ഷയിൽ വ്യക്തമായി രേഖപ്പെടുത്തേണ്ടതാണ്.
- 2024 ജൂൺ 15 -ആം തിയതി വരെ ലഭിക്കുന്ന അപേക്ഷകൾ മാത്രമേ പരിഗണിക്കുകയുള്ളൂ.

# ഗിരിശൃംഗത്തിലെ മൗനശില

ഡോ. സഖറിയാസ് മാർ അപ്രേം
മെത്രാപ്പോലീത്താ

**മൗ**നത്തോടു വല്ലാത്തൊരു പ്രണയമായിരുന്നു.
ജീവിച്ച കാലമത്രയും മൗനപർവ്വമായിരുന്നു.
ആത്മാവിന്റെ സൗന്ദര്യമാണു മൗനമെന്നു ഉരുവിടാതെ ഉരുവിട്ടിരുന്നു.
എത്രയോ തവണ കേട്ടിരിക്കുന്നു; ശബ്ദമില്ലാതെ !
ആത്മസൗന്ദര്യമാസ്വദിച്ചിരുന്നതോ ഇടതടവില്ലാത്ത മധുരസംഭാഷണത്തിലൂടെ,
കാട്ടുമരങ്ങൾക്കിയിലെ നാരകംപോലെ സുഗന്ധവാഹിയായ
പ്രിയനുമായുള്ള മധുരഭാഷണത്തിലൂടെ.
'പ്രിയനെ നീ എന്നുവരും' എന്നു ഒരുനാളും ചോദിച്ചില്ല.
പകരം പ്രിയനരികിലേക്കണയുവാൻ ഒരുങ്ങിയിരുന്നെപ്പൊഴും !
രാവുകൾ നന്നേ കുറവായിരുന്നു
ഇരുളിന്റെ നിറവിൽ അത്മവെളിച്ചം തേടുകയായിരുന്നു,
ആരും അറിയാതെ.
ദിനരാത്രങ്ങളെ മറികടന്ന ദൈവാനുഭവ
യാമങ്ങൾ ! കണ്ണീർകണങ്ങൾ സമ്മാനിച്ച
ആത്മബലം എത്രയോ ശക്തമെന്നു
എത്രയെത്ര സന്ദർഭങ്ങളിൽ വ്യക്തമാക്കിത്തന്നതും ഓർത്തുപോകുന്നു.
ആത്മവിശ്വാസത്തിന്റെ മാറ്റുകൂടുന്നത്
ദൈവാശ്രയത്തിലൂടെന്ന് എത്രതവണ തെളിയിച്ചു.
നിശ്ചയദാർഢ്യത്തിന്റെ മനക്കരുത്ത്
ഹൃദയനൈർമ്മല്യത്തിന്റെ ലാവണ്യം മൂലമെന്ന്
എത്രതവണ ബോധ്യപ്പെടുത്തി.
ഭക്തിസാന്ദ്രമായ മധുരസ്വരവീചികളിലൂടെ
സ്വർഗ്ഗീയസൈന്യ സാന്നിധ്യം വെളിവാക്കിയ
അതിവിശുദ്ധകൂദാശകളും മനമുരുകിയർത്ഥിച്ച യാചനകളും
ദൈവാനുഭവത്തിന്റെ മലമുകളിലേക്കുള്ള യാത്രയായിരുന്നു.
വ്രതശുദ്ധിയുടെ ആത്മതർപ്പണം മഞ്ഞുതുള്ളിപോലെ പൊഴിഞ്ഞതും
പരിസരങ്ങളെ കുളിരണിയിച്ചതും നൊന്തുനീറുന്ന മനസ്സുകൾ
സ്വസ്ഥമായതും കാലം മറയ്ക്കാത്ത വിസ്മയകാഴ്ചകൾ!
ദേവതുല്യം ഗുരുവിനെ സ്മരിക്കുന്നതും
സ്മരണ ശക്തിദായകമെന്നോതിയതും
കർമ്മപഥത്തിലെ ഉരകല്ലായി ഗുരുവിനെ കണ്ടതും
ഗുരുപൂർണ്ണിമയുടെ നേർത്തവെളിച്ചം പോലെ
സ്വബോധത്തെ പിട്ടപ്പെടുത്തിയതും അന്നുമിന്നും
ഒരൽഭുതംപോലെ ചിന്തകളെയുണർത്തുന്നു.
ഗുരുമാഹാത്മ്യം വിളിച്ചോതിയഹം ശൂന്യമാക്കിയ
ഗുരുവരാ തുണചെയ്ക സ...
നസ്മൈ ശ്രീ ഗു...



# അന്ധവിശ്വാസത്തിലേയ്ക്ക് തള്ളിവിടുകയാണോ...

മനഃപൂർവ്വം

32

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

"**കുട്ടി** രാത്രിയിൽ എണീറ്റ് നടക്കുന്നു-ഉറക്കത്തിൽ സംസാരിക്കുന്നു-എന്തോ പേടികിട്ടിയതാവണം. എന്താണ് ഉള്ളിൽ തട്ടിയിരിക്കുന്ന പേടി എന്ന് ഹിപ്നോട്ടിസം ചെയ്ത് മനസ്സിലാക്കി പേടിമാറ്റിത്തരണം" ചൈൽഡ് ഗൈഡൻസ് ക്ലിനിക്കിൽ 12 വയസ്സുകാരിയായി മകളെയും കൂട്ടി എത്തിയതാണ് മാതാപിതാക്കൾ. കുട്ടിയുടെ കയ്യിലും കഴുത്തിലും വിവിധ നിറങ്ങളിൽ ഉള്ള ചരടുകളും തകിടുകളും ഒക്കെ ഉണ്ട്. ഡോക്ടറുടെ നോട്ടം അങ്ങോട്ട് പതിഞ്ഞു എന്ന് മനസ്സിലാക്കിയ അമ്മ തുടർന്നു. പേടി മാറ്റാൻ വേണ്ടി ഇവളെ കൊണ്ടു പോകാത്ത സ്ഥലങ്ങൾ ഒന്നുമില്ല. ആദ്യം പോയത്... ആശ്രമത്തിലെ അച്ചന്റെ അടുത്താണ്. അദ്ദേഹം പ്രാർത്ഥിച്ച് ഒരു കൊന്ത തന്നു കുറച്ചുനാൾ കുഴപ്പമില്ലാതിരുന്നു. പക്ഷെ വീണ്ടും തുടങ്ങിയപ്പോൾ. . പ്പോയി മാതാവിന്റെ ഉടമ്പടി എടുത്തു. അവിടെ പലരും സാക്ഷ്യം പറഞ്ഞതു പോലെ ഞങ്ങളും പറഞ്ഞു. അവിടുത്തെ പത്രത്തിൽ ഒക്കെ വന്നതാ. അവിടുത്തെ അച്ചൻ പറഞ്ഞതനുസരിച്ച് എല്ലാം ചെയ്തു. പ്രയോജനമില്ലാതെ വന്നത് ഞങ്ങളുടെ വിശ്വാസക്കുറവുകൊണ്ടാണ് എന്ന് അവിടുത്തെ കൗൺസിലർ പറഞ്ഞു നിവൃത്തിയില്ലാഞ്ഞിട്ട് ഞങ്ങളുടെ വിശ്വാസത്തിനെതിരാണെങ്കിലും.. ക്ഷേത്രത്തിൽ പോയി ഒരു തിരുമേനിയെ കണ്ടു. അദ്ദേഹം ജപിച്ചുതന്നതാണ് ഈ ചരടുകൾ. കുട്ടിയെ പരിശോധിക്കുമ്പോൾ ദേഹത്തു കണ്ട കരുവാളിച്ച പാടുകൾ സംശയമുയർത്തി. കളിച്ചപ്പോൾ വീണതാണ് എന്ന മാതാപിതാക്കളുടെ ഭാഷ്യം വിശ്വസനീയമായി തോന്നിയില്ല. പിന്നീട് കുട്ടിയെ വിളിച്ച് വിശദമായി സംസാരിച്ച വേളയിൽ കുട്ടി എല്ലാം തുറന്നു പറഞ്ഞു. അത് ഒരു പാസ്റ്ററുടെ അടുത്ത് കൊണ്ടുപോയി ഉപവാസ പ്രാർത്ഥന നടത്തിയതിന്റെ തിരുശേഷിപ്പുകളാണ്. ബാധ ഒഴിഞ്ഞുപോകാൻ വേണ്ടി അടിച്ച പാടുകളാണ്. കള്ളമില്ലാത്ത പിള്ളമനസ്സ് ഉള്ളതുപറഞ്ഞു.

നിദ്രാടനം (Somnambulism), നിദ്രാഭാഷണം (Somniloqu) എന്നീ നിരുപദ്രവങ്ങളായ ഉറക്കതകരാറുകളാണ് കുട്ടിക്ക് ഉള്ളത് എന്നും ബാധകളേറിയതോ പേടികിട്ടിയതോ ഒന്നും അല്ല എന്ന് അഭ്യസ്ഥവിദ്യരായ മധ്യവർഗ്ഗ ക്രൈസ്തവ മാതാപിതാക്കളെ ബോധ്യപ്പെടുത്തുക വളരെ ദുഷ്കരമായിരിന്നു. Child abuse എന്ന കുറ്റകൃത്യത്തിലെ പ്രതിസ്ഥാനത്താണ് മാതാപിതാക്കൾ എന്നും, അതിനുള്ള നിയമപരമായ നടപടികൾ വേണ്ടി വരും എന്ന മൃദുവായ ഭീഷണിക്കൂടി വേണ്ടി വന്നു. കുട്ടിക്ക് വേണ്ട കൗൺസലിംഗിനും തുടർ ചികിത്സയ്ക്കുമായി അവർ തയ്യാറാകാൻ.

"വിദ്യാഭാസമുള്ളവരും സാമ്പത്തികമായി നല്ല നിലയിൽ ഉള്ളവരും ക്രൈസ്തവ സഭയിലെ അംഗങ്ങളായവരും ആയിട്ടും മാതാപിതാക്കൾ എന്തേ ഇങ്ങനെ?" എന്ന ചോദ്യവുമായി ഒരു പിന്നോക്കസംസ്ഥാനത്തു നിന്നും ബിരുദാനന്തര പരിശീലനത്തിന് എത്തിയ യുവ ഡോക്ടറുടെ സംശയം മലയാളി സമൂഹത്തോടുള്ള ചോദ്യം തന്നെയാണ് വിദ്യാഭ്യാസത്തിനും ബുദ്ധിശക്തിക്കും ഒന്നും നൽകാൻ പറ്റാത്ത ഒന്നാണ് സാമാന്യബുദ്ധി അഥവാ Commonsense. "ബുദ്ധിയുണ്ട് പക്ഷേ ബോധമില്ല; വിദ്യാഭ്യാസമുണ്ട് പക്ഷേ വിവരമില്ല" എന്ന അവസ്ഥയാണ് ശരാശരി മലയാളിയുടേത്. ഏതെങ്കിലും ഒരു പ്രശ്നം വന്നാൽ, അത് ആരോഗ്യത്തെ സംബന്ധിക്കുന്നതോ, സാമ്പത്തികമോ, കുടുംബപരമോ എന്തുമാകട്ടെ, ആദ്യം ഇല്ലാതാകുന്നത് യുക്തിയാണ് യുക്തിപൂർവ്വമായി ചിന്തിച്ച് പ്രശ്നം പരിഹരിക്കാനുള്ള നൈപുണ്യം നമുക്ക് ഇല്ലാതെ പോകുന്നു. ലോട്ടറി എടുപ്പ്, ഉടമ്പടി എടുക്കൽ, പേന വാഴ്ത്തൽ (പരീക്ഷ നന്നായി എഴുതാൻ!), ചരടുകെട്ടൽ, ആൾദൈവദർശനം, അന്യഗ്രഹങ്ങളിലെ ജീവിതം തേടൽ എന്നിങ്ങനെ പോകുന്നു നമ്മുടെ പ്രശ്ന പരിഹാരമാർഗ്ഗങ്ങൾ! ഇതൊക്കെ കണ്ട് വളരുന്ന അടുത്ത തലമുറയിൽ രണ്ട് തരത്തിലുള്ള പ്രതികരണങ്ങൾ ഉണ്ടാകാം-ഒന്ന്: അന്ധമായ അനുകരണം, രണ്ട്: എല്ലാ വിശ്വാസികളോടും (ശരിയായ ദൈവ വിശ്വാസം ഉൾപ്പെടെ)യുള്ള പുച്ഛം. ഈ ഗതിയിലേക്ക് നമ്മുടെ തലമുറകളെ നാം തള്ളിവിടണോ?

'യുക്തി' എന്ന വാക്ക് കേൾക്കുമ്പോഴേ നെറ്റിചുളിക്കുന്ന വിശ്വാസികൾ ഉണ്ട്. യുക്തിവാദികൾ, നിരീശ്വരർ എന്നൊക്കെയുള്ള വിശേഷണങ്ങൾ ചാർത്തി യുക്തിയെ ജീവിതത്തിൽ ഇല്ലായ്മ ചെയ്യരുത്. സയൻസിലും യുക്തിചിന്തയിലും ഉണ്ടായിരിക്കുന്ന പുരോഗതികൾ സ്വീകരിക്കുന്നത് വിശ്വാസ വിരുദ്ധമല്ല എന്ന കാഴ്ചയാണ് വേണ്ടത്. അപ്പോൾ പിന്നെ, നമ്മുടെ പല വിശ്വാസങ്ങളും ആചാരങ്ങളും യുക്തിക്ക് നിരക്കുന്നതല്ലല്ലോ എന്ന വാദം ഉയർന്നുവരാം. പരമ്പരാഗതമായി തുടർന്നു വരുന്ന പല ആചാരങ്ങൾക്കും ദൈവശാസ്ത്രപരമായോ, മനഃശാസ്ത്രപരമായോ സാധു ഉണ്ടെങ്കിൽ അവയെ നാം ഉപേക്ഷിക്കേണ്ടതില്ല. നേർകാഴ്ചകൾ, പരിഹാര ക്രിയകൾ, പൗരാണിക പാരമ്പര്യങ്ങൾ, ആചാരങ്ങൾ ഇവയ്ക്കൊക്കെ ഇത്തരം സാധുതകൾ ഉണ്ട് എന്ന് കാണാം. അവയെല്ലാം ആധുനികതയുടെയും ഉപരിപ്ലവ യുക്തിയുടെയും അടിസ്ഥാനത്തിൽ ഉപേക്ഷിക്കുന്നത് ശരിയല്ല. നമ്മുടെ പാരമ്പര്യങ്ങളിൽ നിന്നും, ആരോഗ്യകരമായ ആചാരങ്ങളിൽ (healthy rituals) നിന്നും നമ്മെ വിച്ഛേദിച്ചു എന്ന പാതകമാണ് നവീകരണം നമ്മുടെ സഭയോട് ചെയ്തത് ഈ പശ്ചാത്തലത്തിൽ അരക്ഷിതരായ വ്യക്തികളെ പുതിയ കുറെ അന്ധവിശ്വാസത്തിലേക്കും കൾട്ടുകളിലേക്കും എത്തിക്കുക എന്ന മാരകമായ പ്രശ്നത്തിലേക്ക് നമ്മുടെ യുവതലമുറയെ തള്ളിവിടുകയാണ് കരിസ്മാറ്റിക് പ്രസ്ഥാനങ്ങളും അത്ഭുത രോഗശാന്തിക്കാരും.

**സത്യവിശ്വാസം യഥാർത്ഥമായി പഠിപ്പിക്കുന്ന പിതാക്കന്മാർ ഉണ്ടാകുവാനും സത്യവിശ്വാസം യാഥാർത്ഥികമായി മനസ്സിലാക്കാൻ വേണ്ട പരിശുദ്ധാത്മ നിറവിനുമായി പെന്തിക്കോസ്തിയിലേക്കു പ്രയാണം ചെയ്യുന്ന ഈ കാലയളവിൽ നമുക്ക് പ്രാർത്ഥിക്കാം.**

48

# പൗലോസിന്റെ റോമിലേക്കുള്ള യാത്രയും അവിടുത്തെ വാസവും




(അ പ്ര. 27:1-28.30)

അപ്പോസ്തോല പ്രവർത്തികളിലെ അവസാന ഭാഗം അത്യന്തം ഹൃദയഭേദകമായിട്ടാണ് വി ലൂക്കോസ് അവതരിപ്പിച്ചിരിക്കുന്നത് ക്രിസ്തുവിന്റെ സുവിശേഷത്തിനായി ഒരു അപ്പോസ്തോലൻ എത്ര ത്യാഗം സഹിച്ചുവെന്നു നാമിവിടെ വായിച്ചറിയുന്നു. വാസ്തവത്തിൽ റോമിലേക്കുള്ള ഈ യാത്ര ബാഹ്യപ്രേരണയാലുണ്ടായതല്ല: 26-ാം അധ്യായത്തിന്റെ അവസാന ഭാഗത്തു നാം വായിക്കുന്നതുപോലെ കൈസര്യായിലെ വിസ്താരത്തിൽ വച്ച് റോമാ ഗവർണറായ ഫെസ്തോസും ദേശാധിപതിയായിരുന്ന ഹെരോദാവ് അഗ്രിപ്പാ രണ്ടാമനും പൗലോസിന്റെ മേൽ ചാർത്തപ്പെട്ട കുറ്റം ശിക്ഷയ്ക്കർഹമായിട്ടുള്ളതല്ലയെന്നു കണ്ടെത്തി. എന്നാൽ തന്നെ റോമിലെ കൈസറുടെ കോടതി തന്നെ വിസ്തരിക്കണമെന്നുള്ള പൗലോസിന്റെയാവശ്യപ്രകാരമാണ് അദ്ദേഹത്തെ റോമിലേക്കയച്ചത് (25:21; 26:30). ഇതിനു പിറകിൽ താൻ തികച്ചും എല്ലാ അവകാശവുമുള്ള ഒരു റോമ പൗരനാണെന്നുള്ള പൗലോസിന്റെ ബോധ്യവും, അദ്ദേഹം റോമിൽ സുവിശേഷമറിയിക്കണമെന്നുള്ള ദൈവ നിശ്ചയവും (23:11), യറുശലേമിലേക്ക് തിരികെ അയയ്ക്കപ്പെട്ടാൽ തീവ്രവാദികൾ അദ്ദേഹത്തെ വകവരുത്തുമെന്നുള്ള ചരിത്രയാഥാർത്ഥ്യവുമുണ്ടായിരുന്നു. എന്തായിരുന്നാലും തികച്ചും കഷ്ടത നിറഞ്ഞ റോമിലേക്കുള്ള യാത്രയെ താഴെ പറയുന്ന തരത്തിൽ സംഗ്രഹിയ്ക്കാം:

**1. ഒന്നാം ഘട്ടം (27:1-12) :** പൗലോസും, ലൂക്കോസും അരിസ്തർഹോസും അടങ്ങിയ സംഘം മറ്റു തടവുകാരോടൊപ്പം യൂലിയോസ് എന്ന ശതാധിപന്റെ നിരീക്ഷണത്തിൽ യാത്രയാരംഭിച്ചു. ഏഷ്യയുടെ കരപറ്റിയോടിയ അദ്രമുത്ത്യ കപ്പലിൽ പൊലോസിനെ വഹിച്ചുകൊണ്ട് ആദ്യം സീദോനിൽ എത്തി, അവിടെ പൗലോസ് തന്റെ സുഹൃത്തുക്കളുമായി സമ്പർക്കത്തിലായി. പ്രതികൂല കാലാവസ്ഥ കാരണം കപ്പൽ കുപ്രോസ് ദ്വീപിന്റെ മറപറ്റി കിലിക്യ, പംഫുല്യവഴി മുറാപട്ടണത്തിൽ എത്തി. അവിടെനിന്ന് ഈജിപ്റ്റിലെ അലക്സാന്ത്രിയായിൽ നിന്ന് ഇറ്റലിയ്ക്കുപോകുന്ന കപ്പലിൽ കയറി. ധാരാളം ദിവസങ്ങൾ കഴിഞ്ഞ് ശുഭതുറമുഖം എന്നസ്ഥലത്ത് എത്തി.

**2. ശീതകാലവും ഈശാനമൂലൻ എന്ന കൊടുങ്കാറ്റും (27:13-26) :**

തങ്ങൾക്ക് ഇപ്പോൾ യാത്ര ചെയ്യുന്നതിൽ വിലയ വിഷമങ്ങളുണ്ടാവുമെന്ന് പൗലോസ് തന്റെ ദിവ്യജ്ഞാനത്താൽ മുന്നറിയിപ്പു നൽകിയെങ്കിലും കപ്പൽക്കാർ മാലുമിയുടെയും കപ്പലുടമസ്ഥന്റേയും വാക്കുകേട്ടു യാത്ര തുടർന്നു. ജീവൻ പോലും അപകടത്തിലായ യാത്രയിൽ ദൈവം അവരെ സംരക്ഷിച്ചു. പൗലോസ് സഹയാത്രികർക്ക് പട്ടിണിയും അപകടഭീതിയും തരണം ചെയ്യുവാനുള്ള ധൈര്യം നൽകി.

**3. ആഡ്രിയാട്ടിക് കടലിലെ ജീവന്മരണ പോരാട്ടം (27:27-38)**

കപ്പൽ നങ്കൂരമിടുവാനും പ്രതികൂല കാലാവസ്ഥയിൽ തകർന്നുപോകാതിരിക്കാനുമുള്ള തത്രപ്പാടിൽ രണ്ടാഴചയോളം ഒന്നും കഴിയ്ക്കുകയോ, കുടിയ്ക്കുകയോ ചെയ്യാതിരുന്ന 276 യാത്രക്കാരെ ധൈര്യപ്പെടുത്തി ഭക്ഷണം കഴിയ്ക്കുവാൻ നിർബന്ധിച്ച പൗലോസ് ഭീതിജനകമായ ഈയവസരത്തിലും എന്റെ സുവിശേഷ പ്രവർത്തനം തുടരുകയായിരുന്നു. 35-ാം വാകൃത്തിൽ പറയുന്ന അപ്പം "എടുത്തു", "വാഴ്ത്തി", "നുറുക്കി", "ഭക്ഷിച്ചു" എന്നീവാക്കുകൾ വി. കുർബ്ബാന സ്ഥാപനത്തിൽ പറയുന്ന ക്രിയാപദങ്ങളുമായി സാദൃശ്യമുള്ളവയാണ്. അതുകൊണ്ടു തന്നെ അവർക്ക് ലഭിച്ച ധൈര്യവും ബലവും സാധാരണ ഭക്ഷണത്തിൽ നിന്നുള്ളതല്ലായെന്നുള്ളവരുടെ അഭിപ്രായം തള്ളിക്കളയാനാവില്ല.

**4. കപ്പലിന്റെ തകർച്ചയും യാത്രക്കാരുടെ രക്ഷപെടലും (27:39-44)**

ധാന്യമെല്ലാം കടലിൽ എറിഞ്ഞ് ഭാരം കുറച്ചുവെങ്കിലും രണ്ടു കടലുകൾ കൂടിച്ചേരുന്നയിടത്ത് ചെന്ന് ലക്ഷ്യം നഷ്ടപ്പെട്ട് അടിഞ്ഞശേഷം അമരം തകർന്ന് കപ്പൽ തരിപ്പണമായി. എന്നാൽ ദൈവകൃപയാൽ തടവുകാരുൾപ്പെടെ ആർക്കും ജീവാപായം ഉണ്ടാവാതെ എല്ലാവരും കരയ്ക്കു നീന്തിക്കയറി.

**5. മാൾട്ടയിലെ ആതിഥ്യമര്യാദയുള്ള ബർബ്ബരന്മാർ (28:1-10)**

മെലിഞ്ഞ (മാൾട്ട) ദ്വീപിലെ ജനം പൗലോസിന്റെ കയ്യിൽ ഒരു അണലി ചുറ്റിയതു മൂലം അദ്ദേഹം ഒരു ഭീകര തടവുപുള്ളിയാണെന്ന് തെറ്റിദ്ധരിച്ചുവെങ്കിലും പിന്നീട് 'അവൻ ഒരു ദേവൻ" എന്ന് വിളിച്ചുപറഞ്ഞു മാത്രവുമല്ല അദ്ദേഹം ദ്വീപിന്റെ പ്രമാണിയായിരുന്ന പുബ്ളിയോസിന്റെ അപ്പന്റെ മാരക രോഗം കൂടി സുഖപ്പെടുത്തിയപ്പോൾ ദ്വീപുവാസികൾ യാത്രക്കാർക്ക് ഭക്ഷണവും സമ്മാനവും എല്ലാം നൽകി തുടർയാത്രയ്ക്ക് സഹായിച്ചു.

### 6. മുന്നാമത്തെ കപ്പലിൽ പൗലോസ് റോമിൽ എത്തുന്നു (28:11-16)

മൂന്നുമാസം മാൾട്ടയിൽ വസിച്ചശേഷം സംഘം മറ്റൊരു അലക്സാന്ത്രിയാ കപ്പലിൽ റോമിൽ എത്തി. അവിടെയുണ്ടായിരുന്ന സുഹൃത്തുക്കൾ പൗലോസിനെ സ്വീകരിച്ചു. യാത്രയിലുടനീളം തങ്ങൾക്ക് ആത്മീയ നേതൃത്വം നൽകിയ പൗലോസിന് പടയാളികളോടുകൂടി പ്രത്യേക വാസസ്ഥലം ലഭിച്ചു

### 7. പൗലോസ് റോമിലെ യഹൂദന്മാരോടൊപ്പം രണ്ടു വർഷങ്ങളിൽ (28:17-30)

റോമിലെ യഹൂദന്മാർക്ക് ഔദ്യോഗികമായി യറുശലേമിൽ നിന്ന് ഏതെങ്കിലും തരത്തിലുള്ള കത്തോ മറ്റോ ലഭിക്കാതിരുന്നതിനാൽ അവർ സൗഹാർദ്ദപരമായിട്ടാണ് പൗലോസിനോട് പെരുമാറിയത്. എന്നാൽ അദ്ദേഹം പ്രസംഗിയ്ക്കുന്ന പുതിയ സുവിശേഷം അവരിൽ ചിലർക്ക് ആകർഷകമായിത്തോന്നിയില്ല. എങ്കിലും പൗലോസ് തന്റെ ദൗത്യം രണ്ടുവർഷക്കാലം വിജയകരമായിത്തുടർന്നു.

അപ്പോസ്തോല പ്രവർത്തികൾ ഇവിടെ അവസാനിയ്ക്കുന്നുവെങ്കിലും മറ്റു പല കൃതികളുടെയും പശ്ചാത്തലത്തിൽ പൗലോസ് തടവിൽ നിന്ന് മോചിതനായെന്നും, റോമിൽ തുടങ്ങി സ്പെയിനിൽ വരെ സുവിശേഷ പ്രചരണം നടത്തിയെന്നും നാം മനസ്സിലാക്കുന്നു. ക്രൂരനായ നീറോ ചക്രവർത്തിയുടെ കാലം (AD64) വീണ്ടും തടവിലക്കപ്പെട്ട പൗലോസ് രക്തസാക്ഷി മരണം പ്രാപിച്ചു.

*അടുത്തലക്കം മുതൽ : വെളിപ്പാടു പുസ്തക പഠനം*



## OGOSS (ഓർത്തഡോക്സ് ഗ്ലോബൽ ഓൺലൈൻ സൺഡേസ്കൂൾ)



**ലോ**കത്ത് എവിടെയും ഉള്ള പ്രവാസികളുടെ മക്കൾക്കായി വേദപഠനം സാധ്യമാക്കുവാൻ OSSAE- യുടെ നേതൃത്വത്തിൽ രൂപപ്പെടുത്തിയ OGOSS പഠന പദ്ധതിയുടെ പ്രഥമ Convocation 2024 ഏപ്രിൽ മാസം ഏഴാം തീയതി പ്രസ്ഥാനം പ്രസിഡന്റ് അഭിവന്ദ്യ ഡോ. ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനി യുടെ അധ്യക്ഷതയിൽ ഉദ്ഘാടനം ചെയ്തു. OGOSS ലെ അധ്യാപക നേതൃത്വം പ്രസ്ഥാനം പ്രസിഡണ്ട് തിരുമേനി യുടെ അധ്യക്ഷതയിൽ കൊല്ലം ഭദ്രാസന അരമനയിൽ വച്ച് ഏപ്രിൽ മാസം പതിനാറാം തീയതി ഒത്തുചേർന്നു. യോഗത്തിൽ ഡയറക്ടർ ജനറൽ ഫാ. ഡോ. വർഗീസ് വർഗീസ്, പ്രൊഫ. ഡോ. ചെറിയാൻ തോമസ്, ഫാ. ബ്രിജിത് കെ. ബേബി, ഫാ. തോമസ് ജോർജ്, ഫാ. ജോബ് സാം, ഡോ. ഐപ്പ് വർഗീസ്, ഡോ. സന്തോഷ് ബേബി, ഷെറി കുര്യൻ, തോമസ് സൈമൺ എന്നിവർ സംസാരിച്ചു.



യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ യുടെ 34 -ാം ഓർമ്മ, (മെയ് 18) കൊരട്ടി സീയോൻ സെമിനാരി



മാർ ദീവന്നാസിയോസ് III (പുന്നത്ര മെത്രാപ്പോലീത്തായുടെ 199 -ാം ഓർമ്മ (മെയ് 19) കോട്ടയം ചെറിയ പള്ളി



പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായുടെ 10-ാം ഓർമ്മ (മെയ് 26), പത്തനാപുരം ദയറാ



ഔഗേൻ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 17 ാം ഓർമ്മ (ജൂൺ 6), വള്ളിക്കാട്ട് ദയറാ

## വേർപാടിന്റെ ആറാം വാർഷികം

29–05–2024

# മദർ സൂസൻ കുരുവിള

**മദർ സുപ്പീരിയർ**

**മാർ ഗ്രീഗോറിയോസ് ആശ്രമം, മുളന്തുരുത്തി**

ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ

സ്നേഹസ്മരണകളോടെ...

**അമ്മച്ചിയുടെ ആത്മീയ മക്കൾ**



## ഞായർ പള്ളിക്കൂടം 200-ാം എപ്പിസോഡ് ആഘോഷിച്ചു



**പരുമല:** മലങ്കര ഓർത്തഡോക്സ് സഭയുട തിരുവനന്തപുരം മാതാ മറിയം ആശ്രമത്തിന്റെ ഞായർ പള്ളിക്കുടം പ്രതിവാര ഓൺലൈൻ വീഡിയോ പരമ്പരയുടെ ഇരുന്നൂറാം എപ്പിസോഡ് ആഘോഷം പരുമല പള്ളിയിൽ നടന്നു

സിവിൽ സർവീസ് റാങ്ക് ജേതാവ് പാർവതി ഗോപകുമാർ മുഖ്യാതിഥി ആയിരുന്നു.

പരീക്ഷ എഴുതുന്നതിൽ വേഗത വളരെ കുറവായിരുന്നത് മനസിനെ വല്ലാതെ വിഷമിപ്പിച്ചപ്പോൾ പരീക്ഷ ഹാളിലേക്ക് പോകുന്നവഴിയിലെ പള്ളി യിൽ എഴുതി കാണപ്പെട്ട 'ഭവപ്പെടേണ്ട ഞാൻ നിന്നോട് കൂടെയുണ്ട് എന്ന ബൈബിൾ വാക്യമാണ് തനിക്ക് ആത്മ ധൈര്യം തന്നതെന്നും പാർവതി പറഞ്ഞു. സ്കൂൾ പഠന കാലത്തു അപകടത്തിൽ പാർവതിയുടെ വലതുകൈ നഷ്ടപ്പെട്ടിരുന്നു. ഇരുന്നൂറാം എപ്പിസോഡ് ആഘോഷങ്ങൾ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ഉത്ഘാടനം ചെയ്യുകയും പാർവതിക്ക് സ്വർണ്ണ നാണയം സമ്മാനിക്കുകയും ചെയ്ത് പുതിയ കാൽവെപ്പിൽ ജീവിതത്തിനു സ്വർണ്ണ ശോഭ ഉണ്ടാവട്ടെ എന്ന് മാർ ഗ്രീഗോറിയോസ് ആശംസിച്ചു.

സെൻട്രൽ കസ്റ്റംസ് ഡയറക്ടർ ജനറൽ ഡോ. ബിജു ജേക്കബ്, ഞായർപള്ളിക്കൂടം സംവിധായകനും അവതാരകനുമായ ഡോ. സന്തോഷ് ജി. തോമസ്, ഓർത്തഡോക്സ്സഭ ഓൺലൈൻ ഗ്ലോബൽ സൺഡേസ്കൂൾ കോഓർഡിനേറ്റർ ഷെറി ജേക്കബ് കുരിയൻ, സെമിനാരി മാനേജർ, കെ വീ പോൾ റമ്പാൻ മാതാമറിയം ആശ്രമം മാനേജർ ഫാ. എബ്രഹാം തോമസ് എന്നിവർ സംസാരിച്ചു വിവിധ ജില്ലാ കളിൽനിന്നും തെരഞ്ഞെടുക്കപ്പെട്ട കുട്ടികളും അവരുടെ രക്ഷിതാക്കളും ചടങ്ങിൽ പങ്കെടുത്തു. ഞായർ പള്ളിക്കൂടം നടത്തിയ ചാലെഞ്ചിലെ സമ്മാനങ്ങളും ഞായർ പള്ളിക്കൂടം പ്രവർത്തകർക്കുള്ള മോമെന്റോകളും വിതരണം ചെയ്തു. മെഗാ ചലഞ്ചിൽ ഏറ്റവും കൂടുതൽ പോയിന്റ് നേടിയ സാവിയോ ടോം മജുവിന് (കുറിച്ചി, കോട്ടയം) സ്വർണ്ണ നാണയവും സമ്മാനിച്ചു.

19–ാം ചരമ വാർഷികം

04–05–2024



മലങ്കരയുടെ അഗ്രേഗ്രം

സഭാകവി

ശ്രീ. സി. പി. ചാണ്ടി, വെണ്ണിക്കുളം

Inserted by Relatives

**ഫാ. യാക്കോബ് റമ്പാൻ**
*മാനേജർ, ദേവലോകം അരമന*

# അനുഗ്രഹീതമായ ഭാവി നഷ്ടമാക്കിയ ദൈവദാസൻ

പഴയനിയമ പ്രവാചകന്മാരിൽ ഏറ്റവും കൂടുതൽ അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിച്ച പ്രവാചകനാണ് ഏലീശ പ്രവാചകൻ. ഏലീശാ പ്രവാചകന്റെ ശുശ്രൂഷക്കാരനായിരുന്നു ഗേഹസി. ദൈവപുരുഷനോടു കൂടെ നടക്കുകയും ശുശ്രൂഷിക്കുകയും ചെയ്തു വന്നിരുന്ന ഗേഹസിയോട് പല നിർണ്ണായകമായ സാഹചര്യത്തിലും ഏലീശ ആലോചന ചോദിക്കുന്നുണ്ട്. ഏലീശാ പ്രവാചകൻ യാത്ര ചെയ്യുമ്പോൾ വിശ്രമിക്കുവാനും ഭക്ഷണം കഴിക്കുവാനും കയറുന്ന ഭവനമായിരുന്നു ശൂലേമിലെ ധനികനായ സ്ത്രീയുടെ ഭവനം. അവൾ വളരെ സന്തോഷത്തോടെയും താല്പര്യത്തോടെയും ദൈവപുരുഷന് ആതിഥ്യം നൽകി. മാത്രമല്ല ഏലീശാ പ്രവാചകനുതാമസിക്കുവാനും വിശ്രമിക്കുവാനുമായി ഒരു മാളികമുറി പണിയുകയും ചെയ്തു. ഇത്രമാത്രം സ്നേഹത്തോടെ കരുതുന്ന ആ സ്ത്രീക്ക് എന്താവശ്യമാണ് ഉള്ളത് എന്ന് അന്വേഷിക്കുവാൻ തന്റെ ശുശ്രൂഷകനായ ഗേഹസിയെ ആണ് ചുമതലപ്പെടുത്തിയത്. ഗുരുവിന്റെ കൂടെ നടന്ന് ആർജിച്ചതായ ദൈവകൃപയും പ്രാർത്ഥനയും മൂലം വളരെ ബുദ്ധിപൂർവ്വം ഗേഹസി പ്രവർത്തിക്കുന്നു. അവർക്കുവേണ്ടി പ്രാർത്ഥിച്ച് ഒരു കുഞ്ഞിനെ ലഭിച്ചാൽ അതൊരു വലിയ കാര്യമാണെന്ന് ഗേഹസി മനസ്സിലാക്കി പ്രവാചകനോട് ഈ കാര്യം ഉണർത്തിക്കുകയും അതനുസരിച്ച് അവൾക്ക് ഒരു മകനെ ദൈവം നൽകുകയും ചെയ്തു.

പിന്നീട് അവർക്ക് ലഭിച്ച മകൻ മരിച്ചുപോയി എന്നറിഞ്ഞ ഏലീശ പ്രവാചകൻ ബാലന്റെ മുഖത്ത് വയ്ക്കുവാൻ വടി കൊടുത്തു വിടുന്നതും വിശ്വസ്തനായ ഗേഹസിയുടെ കൈവശം ആണ്. സൗഖ്യം പ്രാപിക്കാൻ ഏലീശാ പ്രവാചകന്റെ അടുക്കൽ വന്ന നയമാൻ കൊണ്ടുവന്ന വിശേഷ വസ്തുക്കൾ ഒന്നും വാങ്ങാതെ പ്രവാചകൻ അവനെ പറഞ്ഞയക്കുമ്പോൾ ഗേഹസിയെ ദ്രവ്യാഗ്രഹം പ്രലോഭിപ്പിച്ചു. നയമാന്റെ കുഷ്ഠരോഗം മാറിയതിന് പ്രതിഫലമായി വിശേഷപ്പെട്ട ധാരാളം വസ്തുക്കൾ ഏലീശാ പ്രവാചകന് നൽകുവാൻ നയമാൻ നിർബന്ധിക്കുന്നു. ഒന്നും വാങ്ങാതെ ഏലീശ അവനെ പറഞ്ഞയക്കുമ്പോൾ ആ വിശേഷ വസ്തുക്കളിൽ മോഹം ജനിച്ച ഗേഹസി അവന്റെ പിന്നാലെ ചെന്ന് ഏലീശായുടെ പേരിൽ കള്ളം പറഞ്ഞ് വെള്ളിയും വസ്ത്രവും സ്വന്തമാക്കുന്നു. ആത്മദൃഷ്ടിയാൽ എല്ലാം മനസ്സിലാക്കിയ ഏലീശാ പ്രവാകന്റെ ശാപം ഇടിത്തീ ആയി ഗേഹസിയുടെ മേൽ പതിക്കുന്നു. അവന്റെ ദേഹം മുഴുവനും ഹിമംപോലെ വെളുത്ത് കുഷ്ഠരോഗിയായി തീർന്നു. (2. രാജാ. 5:20 27).

ദൈവത്തിന്റെ ശുശ്രൂഷക്കാരെ ശുശ്രൂഷിക്കുക എന്നുള്ളത് അനുഗ്രഹത്തിന് നിദാനമായ കാര്യമാണ് കർത്താവ് തന്നെ പറയുന്നു. ഒരു പ്രവാചകൻ എന്നുവച്ച് പ്രവാചകനെ കൈകൊള്ളുവന്നവന് പ്രവാചകന്റെ പ്രതിഫലം ലഭിക്കും എന്ന് അതുപോലെ താൻ ഇരിക്കുന്നിടത്ത് തന്റെ ശുശ്രൂഷക്കാരനും ആയിരിക്കുമെന്നും അവിടുന്ന് വാഗ്ദാനം ചെയ്യുന്നു. ഏറ്റവും അധികം അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിച്ച ഏലീശാ പ്രവാചകന് ഈ കൃപ ലഭിക്കാൻ കാരണം ഒരു ദൈവപുരുഷന്റെ ശുശ്രൂഷകൻ ആയിരുന്നു എന്നുള്ളതാണ്. "മഹാനായ ഏലിയാ പ്രവാചകന്റെ ശുശ്രൂഷകൻ ആയിരുന്നു ഏലീശ. 2 രാജാ. 3:11 "ഏലിയാവിന്റെ കൈക്ക് വെള്ളം ഒഴിച്ച ശാഫാത്തിന്റെ മകൻ ഏലീശ." എന്നാണ് ഏലീശായെകുറിച്ച് തിരുവചനത്തിൽ പറയുന്നത്. അതുകൊണ്ട് തന്നെ ഏലിയാവിനെക്കാൾ ഇരട്ടി ആത്മാവ് ഏലീശായ്ക്ക് ലഭിച്ചു. അനേകം അത്ഭുതങ്ങൾ പ്രവർത്തിച്ചു. മരിച്ചവരെ ഉയിർപ്പിച്ചു മരിച്ചു മണ്ണോട് ചേർന്നിട്ടുപോലും ഒരു മൃതശരീരത്തെ ഉയർപ്പിക്കുവാനുള്ള ശക്തി ഏലീശായുടെ അസ്ഥിക്കുപോലും ഉണ്ടായി. (2 രാജാ. 13:20,21).

യോശുവ ദീർഘദർശിയെക്കുറിച്ച് പറയുന്നത് ദൈവത്തിന്റെ ദാസനായ മോശയുടെ ശുശ്രൂഷക്കാരനായ യോശുവ എന്നാണ് (യോശുവ 1:1) ഒരു ദൈവപുരുഷനെ ശുശ്രൂഷിച്ചു എന്നുള്ളതാണ് യോശുവയുടെ യോഗ്യത. അതുകൊണ്ട് തന്നെ കനാൻ നാട്ടിൽ പ്രവേശിക്കുവാൻ മോശക്ക് സാധിച്ചില്ലെങ്കിലും യോശുവയ്ക്കു സാധിച്ചു. ആകാശത്ത് സൂര്യനെയും ചന്ദ്രനെയും പിടിച്ചു നിർത്താൻ യോശുവയ്ക്കു കഴിഞ്ഞു. ഇസ്രായേൽ ജനത്തെ യോർദ്ദാൻ കടത്തി പാലും തേനും ഒഴുകുന്ന ദേശം ഭാഗിച്ചു നൽകുന്നത് യോശുവ ആണ്. ഒരു ദൈവപുരുഷനെ ശുശ്രൂഷിച്ചപ്പോൾ ലഭിച്ച അനുഗ്രഹം.

ഏലീ പുരോഹിതന്റെ ശുശ്രൂഷകനായ ശമുവേൽ എന്ന ബാലന് ദൈവത്തിന്റെ അരുളപ്പാട് ലഭിച്ചു. അതുകൊണ്ട് തന്നെ യിസ്രായേലിന്റെ വിശ്വസ്തനായ ന്യായാധിപനായി ശമുവേലിനെ ദൈവം ഉയർത്തി. യിസ്രായേലിനു വേണ്ടി രണ്ടു രാജാക്കന്മാരെ വാഴിച്ചുകൊടുക്കുവാനുള്ള നിയോഗവും ശമുവേൽ പ്രവാചകൻ ലഭിച്ചു. ദൈവപുരുഷനെ വിശ്വസ്തതയോടെ ശുശ്രൂഷിച്ചാൽ ലഭിക്കുന്ന

പ്രതിഫലം എത്രയോ വലുതാണ്.

അങ്ങനെയെങ്കിൽ ദൈവത്തിന്റെ ദാസനായ ഏലിയാവിന്റെ ശുശ്രൂഷകനായ ഏലീശായുടെ ശുശ്രൂഷകനായ ഗേഹസിക്കു ലഭിക്കാമായിരുന്ന സ്ഥാനം എത്രയോ വലുതായിരുന്നു. ലോകമോഹത്തിൽ വീണുപോയപ്പോൾ കുഷ്ഠരോഗിയായി നശിച്ചുപോകേണ്ട അവസ്ഥയിൽ എത്തിച്ചേർന്നു. കർത്താവിന്റെ ശിഷ്യന്മാരിൽ യൂദായ്ക്കു സംഭവിച്ചതുപോലെ നമ്മുടെ വിളിയെ മറന്ന് ലോകമോഹത്തിൽ വീണുപോയാൽ സ്വജീവനും ജീവിതവും തന്നെ നഷ്ടമാകും. അതുകൊണ്ട് വിലയേറിയ രക്തത്താൽ വീണ്ടെടുക്കപ്പെട്ടവരായ നാം നമ്മുടെ ജീവൻ വിലകുറഞ്ഞതിന് വേണ്ടി നഷ്ടപ്പെടുത്തരുത്. ○

**7-ാം ചരമ വാർഷികം; 01-05-2024**



മലയിൽ
കോട്ടയ്ക്കൽ,
പുറമറ്റം

*Inserted By-*
Sorrwing family

**കെ. എം. ചാണ്ടി**

**16th Death Anniversary**
**(20-05-2024)**



**K. K. MATHEW**
(Rtd Tahsildhar)

**Moothedathu Kondoor House**
**Kadamankulam P.O., Kallooppara**

"We shall meet on that beautiful shore"

By Sorrowing
**Sosamma Mathew (Wife) & Family**

**26-ാം ചരമ വാർഷികം**
**03-05-2024**



*Inserted by:-*

**V. I George, Ciji, Tijo, Anna, Joanna, Sojan, Mary, and Hannah**

**V. I. Thomas, Mona, Akhil, Bitty, Albin, Bitta, Joanna and Abin**

**V. I Jolly, Johnson, Chinson, Priya, Liya and Joseph.**

**വി. വി. ഇട്ടി (ഇട്ടിസാർ)**

**സെന്റ് ജോർജ്ജ് ബാങ്കേഴ്സ്, വാഴൂർ**




ഡോ. ജോർജ്ജ് വി. തോമസ്,
വെട്ടിമുട്ടിൽ, വകയാർ

# ജലസംരക്ഷണം : ആവാസവ്യവസ്ഥകളുടെയും ജീവന്റെയും നിലനിൽപിന്

ജീവന്റെ നിലനിൽപിന് ഒഴിച്ചുകൂടാൻ പറ്റാത്ത ഒരു പ്രകൃതി വിഭവമാണ് ജലം. നമ്മുടെ ഗ്രഹത്തിന്റെ 70 ശതമാനവും വെള്ളത്താൽ മൂടപ്പെട്ടു കിടക്കയാണെങ്കിലും അതിന്റെ 3 ശതമാനം മാത്രമേ ശുദ്ധജലമായി ഉപയോഗിക്കാൻ സാധിക്കുന്നുള്ളൂ. ലോകമെമ്പാടും 2.2 ബില്യൺ ആളുകൾ കുടിവെള്ളം ലഭിക്കാതെ ദുരിതങ്ങൾ അനുഭവിക്കുന്നു. മനുഷ്യപ്രവർത്തനങ്ങൾ മൂലം ലോകത്തിലെ പകുതിയിലധികം തണ്ണീർതടങ്ങളും അപ്രത്യക്ഷമായി. ജലക്ഷാമം നമ്മുടെ ജീവിതത്തെ മാത്രമല്ല മൃഗസമ്പത്തിനേയും കാർഷിക ഉല്പാദനത്തേയും സാരമായി ബാധിക്കുന്നു. ജലലഭ്യത കുറയുക മാത്രമല്ല ജലമലിനീകരണം മൂലം ദശലക്ഷക്കണക്കിന് ആളുകൾക്ക് കോളറ, ടൈഫോയിഡ് മുതലായ ജലജന്യരോഗങ്ങൾ കാരണം മരണം സംഭവിക്കുന്നു.

എല്ലാവർഷവും മാർച്ച് 22 ഐക്യരാഷ്ട്രസഭയുടെ ആഭിമുഖ്യത്തിൽ 'ലോകജലദിന'മായി ലോകമെമ്പാടും ആചരിക്കുന്നു. ഓരോ തുള്ളി വെള്ളവും സൂക്ഷിച്ച് ഉപയോഗിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് ലോകജനതയെ ബോധവാന്മാരാക്കുന്നതിന് വേണ്ടിയാണ് ലോകജലദിനം ആചരിക്കുന്നത്.

ലോകത്തിൽ ഏറ്റവുമധികം മഴ ലഭിക്കുന്ന പ്രദേശങ്ങളിൽ ഒന്നായ കേരളത്തിൽ പ്രതിവർഷം 3000 മില്ലീമീറ്ററിലധികം മഴ ലഭിക്കുന്നുവെങ്കിലും വേനൽക്കാലമാകുമ്പോൾ കുടിവെള്ളക്ഷാമം അനുഭവിക്കുകയും കാർഷിക വിളകൾ നശിക്കുകയും ചെയ്യുന്നു. നവംബർ മാസത്തിൽ വലിയ വെള്ളപ്പൊക്കത്തിന്റെ കെടുതികൾ അനുഭവിച്ച ബാംഗ്ലൂർ നഗരം മാർച്ച് മാസത്തിൽ ചരിത്രത്തിലെ ഏറ്റവും രൂക്ഷമായ ജലക്ഷാമം അനുഭവിക്കുകയാണ്. തടാകങ്ങളുടെ നഗരമെന്ന് അറിയപ്പെട്ടിരുന്ന ബാംഗ്ലൂർ നഗരത്തിൽ നിന്ന് നിർമ്മാണ പ്രവർത്തനങ്ങൾ മൂലം തടാകങ്ങൾ അപ്രത്യക്ഷമായിരിക്കയാണ്.

ലോകജനസംഖ്യ വർദ്ധനവും നഗരവൽക്കരണവും വ്യവസായവൽക്കരണവും ജലസ്രോതസുകളുടെ മലിനീകരണവും മാറിയ ജീവിത ശൈലിയും സുസ്ഥിരമല്ലാത്ത കാർഷിക രീതികളും ജലക്ഷാമത്തിന് കാരണമാകുന്നു. കാലാവസ്ഥാ വ്യതിയാനം മൂലം മഴയിലുണ്ടായ മാറ്റങ്ങളും ജലലഭ്യതയെ ബാധിക്കുന്നു. ലഭിക്കുന്ന മഴയുടെ അളവിൽ കാതലായ മാറ്റങ്ങൾ ഉണ്ടാകുന്നില്ലെങ്കിലും മഴ ലഭിക്കുന്ന ദിവസങ്ങളുടെ എണ്ണം കുറയുകയും അതിതീവ്രമഴയുള്ള ദിവസങ്ങൾ വർദ്ധിക്കുകയും ചെയ്യുന്നതു മൂലം വെള്ളപ്പൊക്കവും മണ്ണൊലിപ്പും ഉരുൾപൊട്ടലും സാധാരണമാകുന്നു. മണ്ണിലെ ജൈവാംശം കുറഞ്ഞതിനാൽ ജലസംഭരണ ശേഷി നഷ്ടപ്പെടുകയും ജലം ഉപരിതലത്തിൽ കൂടി ഒഴുകി നഷ്ടപ്പെടുന്ന സ്ഥിതി വിശേഷം സംജാതമായി.

കാലാവസ്ഥാവ്യതിയാനത്തിന്റെ ആഘാതങ്ങൾ വർദ്ധിക്കുകയും ജനസംഖ്യാ വളർച്ചയും വികസന പ്രവർത്തനങ്ങളും മുഖമുദ്രയായ ഇന്നത്തെ കാലഘട്ടത്തിൽ ജീവന്റെ നിലനിൽപിന് ഒഴിച്ചു കൂടാൻ പറ്റാത്ത പ്രകൃതിയുടെ ദാനമായ ജലവിഭവത്തെ സംരക്ഷിക്കേണ്ടത് അടിയന്തിര പ്രാധാന്യം അർഹിക്കുന്ന ഒരു വിഷയമാണ്. ജലത്തിന്റെ മിതമായ ഉപയോഗം, ജലം പാഴാക്കുന്നത് തടയുക, മഴവെള്ളസംഭരണം, ജലസ്രോതസ്സുകളുടെ സംരക്ഷണം, വനനശീകരണം തടയുക, പരിസ്ഥിതി സംരക്ഷണത്തിന്റെ ആവശ്യകത എന്നിവയെക്കുറിച്ച് ബോധവത്കരണം നടത്തുകയും ഇവ പ്രാവർത്തികമാക്കാനുള്ള പദ്ധതികൾ ആസൂത്രണം ചെയ്ത് പ്രവർത്തിപഥത്തിൽ കൊണ്ടു വരികയും വേണം. മൂവായിരത്തിലധികം മില്ലിമീറ്റർ മഴ ലഭിക്കുന്ന കേരളത്തിൽ മഴ വെള്ള സംഭരണം ജല സംരക്ഷണത്തിനുള്ള പ്രധാന മാർഗ്ഗമാണ്. കൃഷിയിടങ്ങളിൽ മഴക്കുഴികൾ നിർമ്മിക്കുന്നത് ജല സംരക്ഷണത്തിന് ഫലപ്രദമാണ്. കുളങ്ങൾ, തടാകങ്ങൾ, കനാലുകൾ എന്നിവ നഷ്ടമാക്കാതെ അവയുടെ ജലസംഭരണശേഷി വർദ്ധിപ്പിക്കണം. ഉപരിതലത്തിൽ നിന്നും ഭൂഗർഭത്തിലേക്ക് ജലം ഇറങ്ങാൻ സഹായിക്കുന്ന ഭൂഗർഭജല റീചാർജ്ജ് ജലദൗർലഭ്യം കുറയ്ക്കാൻ പ്രയോജനം ചെയ്യും. മാലിന്യം തള്ളലും അനിയന്ത്രിതമായ മണൽവാരലും പുഴകയ്യേറ്റവും അവസാനിപ്പിച്ച് നശിച്ചു കൊണ്ടിരിക്കുന്ന നമ്മുടെ നദികൾ പൂർവ്വസ്ഥിതിയിലാക്കണം. ഭൂമിയെ മറ്റുള്ള ഗ്രഹങ്ങളിൽ നിന്നും വ്യത്യസ്ഥമാക്കി ജീവന്റെ ഉറവിടമാക്കുന്നത് ജലമാണെന്നുള്ള ബോധ്യവും ഈ അമൂല്യ സമ്പത്തിനെ സംരക്ഷിക്കുന്നതിനുള്ള പ്രവർത്തനങ്ങളും നാം ഓരോരുത്തരുടെയും ഭാഗത്തു നിന്ന് ഉണ്ടാകേണ്ടതാണ്.

കർമ്മം കൊണ്ടും പ്രാർത്ഥന കൊണ്ടും അങ്കമാലി ഭദ്രാസനത്തിലെ ഹൈറേഞ്ച് മേഖലയിൽ സത്യവിശ്വാസത്തിന്റെ ഇളകാത്ത തൂണായി നിലകൊണ്ട വന്ദ്യ മണിയാട്ടുകുടിയിൽ എം.എം. ഏബ്രഹാം കശ്ശീശ്ശാ യാത്രയായി

പ്രതിസന്ധി നിറഞ്ഞ ഒരു കാലഘട്ടത്തിൽ അഭി. ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയോട് ചേർന്ന് ത്യാഗപൂർണ്ണവും മാതൃകാപരവുമായ ജീവിതം നയിച്ച വ്യക്തിയാണ് വന്ദ്യനായ എബ്രഹാം അച്ചൻ. കോതമംഗലത്തിനടുത്ത് മാരമംഗലം എന്ന സ്ഥലത്ത് ജനിച്ചു വളർന്നു. വൈദിക സെമിനാരി വിദ്യാഭ്യാസത്തിന് ശേഷം 1970 കാലഘട്ടത്തിൽ സഭയിൽ പ്രശ്നങ്ങൾ വളരെ കലുഷിതമായ സമയത്ത് അഭി. തെയോഫിലോസ് തിരുമേനിയോട് ചേർന്ന് നിന്ന് പ്രവർത്തിച്ചു. വൈദീകനായാൽ നൽകാൻ പള്ളിയില്ലാത്ത സാഹചര്യമാണ് അന്നുണ്ടായിരുന്നത്. വിഘടിത വിഭാഗം പള്ളികൾ എല്ലാം കൈക്കലാക്കി. ബഹു. അച്ചനോടൊപ്പം പഠിച്ച ശെമ്മാശന്മാർ വിവാഹിതരായി മറ്റു ഭദ്രാസനങ്ങളിലേക്ക് പോയപ്പോഴും



# ഫാ. എം.എം. എബ്രഹാം കോതമംഗലം

# ഹൈറേഞ്ചിലെ മണിവിളക്കായ മണിയാട്ടുകുടി അച്ചൻ

ദീർഘകാലം ശെമ്മാശനായി തൃക്കുന്നത്ത് സെമിനാരിയിൽ താമസിച്ച് തെയോഫിലോസ് തിരുമേനിയുടെ വലംകൈ ആയി പ്രവർത്തിച്ചു.

1983-ൽ വൈദീകനായി. അങ്കമാലി ഭദ്രാസനത്തിലെ ഇടുക്കി ജില്ലയുടെ മലയോര ഭാഗത്ത് മൂന്നാർ സെ. മേരീസ് പള്ളി ഒഴികെ മറ്റു പള്ളികൾ എല്ലാം വിഘടിത വിഭാഗത്തിന്റെ നിയന്ത്രണത്തിലായിരുന്നു. സത്യവിശ്വാസത്തിന്റെ പേരിൽ മലങ്കരസഭയിൽ ഉറച്ചു നിന്നതിന്റെ പേരിൽ വിശ്വാസികൾ ദേവാലയങ്ങളിൽ നിന്നും അടിച്ചിറക്കപ്പെടുകയുണ്ടായി. അഭി. തെയോഫിലോസ് തിരുമേനി സ്വന്തമായി സ്ഥലം വാങ്ങി ഹൈറേഞ്ചിന്റെ കേന്ദ്രമായ അടിമാലിയിൽ ഒരു കാതോലിക്കേറ്റ് സെന്റർ 1983 ജൂലൈ 3-ന് കൂദാശ ചെയ്തു നൽകി. 18 വീട്ടുകാർ മാത്രമാണ് അന്ന് ഉണ്ടായിരുന്നത്. വന്ദ്യനായ മണിയാട്ടുകുടി ഏബ്രഹാം അച്ചനെ അവിടെ വികാരിയായി നിയമിച്ചു. ഒന്നിടവിട്ട തവണകളിൽ മാത്രമാണ് ആരാധന ഉണ്ടായിരുന്നത്. തുടർന്നുള്ള രണ്ട് തവണകൾ തൊട്ടിക്കാനം എന്ന സ്ഥലത്ത് ഒരു സ്കൂളിൽ ബഹു. അച്ചൻ വി. കുർബ്ബാന അർപ്പിച്ചു. വഴിയോ, യാത്രാ സൗകര്യങ്ങളോ ഒന്നുമില്ലാതിരുന്ന കാലത്ത് കിലോമീറ്ററുകൾ നടന്നും കുന്നു കയറിയും സ്കൂൾ ബഞ്ചിൽ കിടന്നുറങ്ങിയും അച്ചൻ വി. ബലി അർപ്പിച്ച് ജനങ്ങളെ സംഘടിപ്പിച്ചു. കുളപ്പാറച്ചാൽ എന്ന സ്ഥലത്ത് സ്ഥലം വാങ്ങി ഒരു ദേവാലയം നിർമ്മിച്ചു. ദാരിദ്ര്യത്തിൽ കഴിഞ്ഞിരുന്ന ജനങ്ങൾക്ക് ദേവാലയം നി ർമ്മിക്കാനുള്ള ത്രാണി ഇല്ലായിരുന്നു. അച്ചന്റെ സ്വന്തം കൈയിൽ നിന്ന് പണം ചെലവഴിച്ചാണ് ദേവാലയം നിർമ്മിച്ചത്. ഇന്ന് അവിടെ 50 കുടുംബങ്ങൾ ഉണ്ട്.

ഒരുകാലത്ത് ഏറ്റവും അധികം ആത്മഹത്യ നടന്നിരുന്ന സ്ഥലമാണ് ഇടുക്കി ജില്ലയിലെ ബൈസൺവാലി എന്ന പ്രദേശം. ആ പ്രദേശത്ത് കത്തോലിക്കാ സഭാംഗങ്ങൾ മാത്രമാണ് ഉണ്ടായിരുന്നത്. കഞ്ചാവിനും മയക്കുമരുന്നിനും മദ്യപാനത്തിനും അടിമകളായിരുന്ന 40-ൽ പരം കുടുംബങ്ങൾ മാനസാന്തരപ്പെട്ടു സഭയുടെ വിശ്വാസത്തിലേക്ക് കടന്നു വരുവാൻ ഇടയായി. അടിസ്ഥാന സൗകര്യങ്ങൾ പോലും ഇല്ലാത്ത തികച്ചും നിർധനരായ ഈ കുടുംബങ്ങൾ വന്ദ്യ എബ്രഹാം അച്ചനെ സമീപിച്ചു. അച്ചൻ 35 കി.മീ ദൂരെയുള്ള അടിമാലി പള്ളിയിൽ ഇവരുടെ ആത്മീയ കാര്യങ്ങൾ നടത്തികൊടുത്തു. 2004-ൽ ജോസ്ഗിരി എന്ന പ്രദേശത്ത് സ്ഥലം വാങ്ങി ഒരു ദേവാലയം നിർമ്മിച്ചു നൽകി. ആയതിന് സ്ഥലം വാങ്ങിയതിനും ദേവാലയ നിർമ്മാണത്തിനും നല്ല തുകയും സ്വന്തം കൈയിൽ നിന്ന് ചെലവഴിച്ച് സഭയുടെ സാക്ഷ്യം നിർവഹിച്ച പുരോഹിതശ്രേഷ്ഠനായിരുന്നു ബഹു. അച്ചൻ. മലങ്കര സഭയുടെ ഒരു പുരോഹിതനെ ആ പ്രദേശത്തുള്ളവർ കാണുന്നത് എബ്രഹാം അച്ചനിലൂടെയായിരുന്നു. അച്ചന്റെ സൗമ്യമായ പെരുമാറ്റവും പാവങ്ങളോടുള്ള കരുതലും സ്വർഗ്ഗീയമായ ആരാധനയും അനേകരെ സഭയിലേക്ക് ആകർഷിച്ചു. ആ ദേവാലയത്തിന്റെ കൂദാശ സമയത്ത് സ്വന്തം ഭവനം വിറ്റാണ് ദേവാലയത്തിന്റെ കടം തീർത്തത്.

അടിമാലി സെ. തോമസ് കാതോലിക്കേറ്റ് സെന്ററിൽ നീണ്ട 23 വർഷം വികാരിയായി സേവനം അനുഷ്ഠിച്ചു. അച്ചന്റെ സാക്ഷ്യമുള്ള ജീവിതം മൂലം 140 ൽ പരം കുടുംബങ്ങൾ ഉള്ള ഇടവകയായി അത് വളർന്നു. സ്വന്തമായി ഒരു കുരിശിൻതൊട്ടിയോ മറ്റു സ്ഥാപനങ്ങളോ വരുമാനമോ ഇല്ലാതിരുന്ന ഈ ഇടവകയിലേക്ക് കടന്നുവന്ന ആരെയും തള്ളികളയാതെ അവരുടെ ഭൗതീകവും ആത്മീയവുമായ എല്ലാ ആവശ്യങ്ങളും തികച്ചും സൗജന്യമായി ബഹു. അച്ചൻ നിർവഹിച്ചു. കർമ്മങ്ങൾക്കോ ശുശ്രൂഷകൾക്കോ വേണ്ടി പ്രതിഫലം പറ്റാത്ത വൈദികൻ, 18 വർഷത്തോളം ശമ്പളം പോലും കൈപറ്റാതെ ശുശ്രൂഷിച്ച ഇടയൻ, വേദനപ്പെടുന്നവരുടെ അടുക്കൽ എപ്പോഴും ഓടിയെത്തുന്ന ഒരു ആചാര്യശ്രേഷ്ഠൻ. ഇതെല്ലാമായിരുന്നു ബഹു. എബ്രഹാം അച്ചൻ. ബഹു. അച്ചന്റെ പെരുമാറ്റത്തിലും ആരാധനയിലും ആകൃഷ്ടനായിട്ടാണ് ഞാൻ ഈ ദൈവീക ശുശ്രൂഷയിലേക്ക് കടന്നു വന്നത്. 1983-ൽ ഈ പള്ളി ഉണ്ടായപ്പോൾ ഒരു ശുശ്രൂഷക്കാരൻ ഇല്ലായിരുന്നു. എന്റെ പിതാവിനെ അന്ന് പള്ളിയുടെ പ്രധാന ശുശ്രൂഷകനായി അച്ചൻ പരിശീലിപ്പിച്ചു. അന്നുമുതൽ ഇന്നുവരെയും എന്റെ പിതാവാണ് എന്റെ മാതൃദേവാലയമായ അടിമാലി സെ. തോമസ് പള്ളിയുടെ പ്രധാന ശുശ്രൂഷകനായി സേവനം അനുഷ്ഠിക്കുന്നത്. എന്നെയും, കുളപ്പാറച്ചാൽ സെ. മേരീസ് പള്ളി ഇടവകാംഗമായ അങ്കമാലി ഭദ്രാസന സെക്രട്ടറി ബഹു. എൽദോ ഏലിയാസ് അച്ചനെയും അദ്ദേഹത്തിന്റെ സഹോദരി കിഴക്കമ്പലം ബേത്‌ലഹേം ദയറാംഗമായ സിസ്റ്റർ ശേബയേയും വന്ദ്യനായ തോമസ് പോൾ റമ്പാച്ചനെയും ഈ പൗരോഹിത്യ ശുശ്രൂഷയിലേക്കും ദൈവവേലക്കും നിർബന്ധപൂർവ്വം പ്രോത്സാഹനം നൽകി അയച്ചത് ബഹു. എബ്രഹാം അച്ചനാണ്. ഒരു പിതാവിനെ പോലെ ഞങ്ങളുടെ പഠനകാര്യങ്ങളിൽ ശ്രദ്ധിച്ചു. സാമ്പത്തീകമായി പ്രയാസമനുഭവിക്കുന്നവർക്കെല്ലാം തന്റെ കൈയിൽ നിന്നും സഭയിൽ നിന്നും എല്ലാം സഹായങ്ങളും അച്ചൻ നൽകി. അച്ചന്റെ സ്നേഹപൂർണമായ ഇടപെടലും കരുതലും കൊണ്ട് നൂറുകണക്കിന് ആളുകൾക്ക് ഭവനങ്ങൾ, വിവാഹ സഹായം, ചികിത്സാ സഹായം, സ്വയം തൊഴിൽ സഹായം എന്നിവ ലഭിച്ചിട്ടുണ്ട്. സ്വന്തം ജീവിതത്തിൽ ഭൗതീകമായ നഷ്ടങ്ങൾ മാത്രമാണ് തന്റെ ശുശ്രൂഷ കൊണ്ട് അച്ചന് ഉണ്ടായിട്ടുള്ളത്. സ്വന്തം തറവാട് വീടുപോലും മറ്റുള്ളവരെ സഹായിക്കുന്നതിനും മറ്റും വേണ്ടി നഷ്ടപ്പെടുത്തിയ ഒരു വൈദീക ശ്രേഷ്ഠനെ വേറെ കാണുവാൻ സാധിക്കില്ല. അനേകം ആടുകളെ സഭയിലേക്ക് ചേർക്കുവാനും ഹൈറേഞ്ച് മേഖലയിൽ മലങ്കര സഭയുടെ അഭിമാനം ഉയർത്തിപ്പിടിക്കുവാനും ബഹു. അച്ചൻ മൂലം ഇടയായി.

വിഘടിത വിഭാഗത്തിന്റെ സജീവ സാന്നിധ്യമുള്ള കോതമംഗലം പ്രദേശത്ത് ഒരു സ്ഥലം വാങ്ങി സ്റ്റുഡന്റ് സെന്റർ സ്ഥാപിക്കുവാൻ അഭി. തെയോഫിലോസ് തിരുമേനി നിയോഗിച്ചത് ബഹു. എബ്രഹാം അച്ചനെയാണ്. കോതമംഗലം ടൗണിൽ പ്രസ്തുത പ്രസ്ഥാനത്തിന് കല്ലിടുവാൻ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയേയും അഭി. പിതാക്കന്മാരേയും ആയിരക്കണക്കിന് ആളുകൾ കത്തിച്ച മെഴുകുതിരികളോടെ ഗംഭീര സ്വീകരണം നൽകിയത് ഇന്നും മനസ്സിൽ മായാതെ നിൽക്കുന്ന ചിത്രമാണ് ഇതിന്റെയെല്ലാം പ്രധാന സംഘാടകൻ എബ്രഹാം അച്ചൻ ആയിരുന്നു. കോതമംഗലത്തു തന്നെ മലങ്കര സഭയുടെ അങ്കമാലി ഈസ്റ്റ് ഭദ്രാസനത്തിനുവേണ്ടി സ്ഥലം കണ്ടെത്തി പ. ബാവാതിരുമേനിയുടെ പേരിൽ കരാറെഴുതി സ്വന്തമാക്കുവാൻ സാധിച്ചത് ബഹു. എബ്രഹാം അച്ചൻ മുൻനിരയിൽ നിന്ന് പ്രവർത്തിച്ചുകൊണ്ട് മാത്രമാണ്.

വളയൻചിറങ്ങര ബാലഗ്രാം പടുത്തുയർത്തുന്നതിൽ പ്രധാന പങ്കു വഹിച്ചത് എബ്രഹാം അച്ചനായിരുന്നു. ഏക്കറുകണക്കിന് സ്ഥലങ്ങളും വലിയ കെട്ടിടങ്ങളും എല്ലാം പണി കഴിപ്പിക്കുവാൻ ബഹു. എബ്രഹാം അച്ചനെ അഭി. തെയോഫിലോസ് തിരുമേനി ചുമതലപ്പെടുത്തി. പാവപ്പെട്ടവർക്ക് സ്വയം തൊഴിൽ സഹായത്തിനായി അഭി. തെയോഫിലോസ് തിരുമേനി അങ്കമാലി ഭദ്രാസനത്തിൽ ആരംഭിച്ച 'സ്മോൾ പ്രോജക്ട് ഫണ്ട്' ന്റെ ചുമതല വഹിച്ച അച്ചൻ അനേകം ആളുകൾക്ക് ഇതുമൂലം സ്ഥിര വരുമാനത്തിനുള്ള സംരംഭത്തിന് അവസരം ഉണ്ടാക്കി കൊടുത്തു. മലങ്കര സഭയെ പ്രാണനു തുല്യം സ്നേഹിച്ച വന്ദ്യനായ എബ്രഹാം അച്ചൻ സഭയുടെ ചരിത്രവും വിശ്വാസവും ജനങ്ങളെ പഠിപ്പിക്കുവാൻ സഭയിലെ പ്രഗത്ഭരായ വ്യക്തികളെ സ്വന്തം വാഹനത്തിലും ചെലവിലും കൊണ്ടുവന്ന് ക്ലാസ്സുകൾ എടുത്തും ഗ്രൂപ്പ് മീറ്റിംഗുകൾ സംഘടിപ്പിച്ചും ജനങ്ങളെ പ്രബുദ്ധരാക്കി. അദ്ദേഹത്തിന്റെ പിതാവ് ശുശ്രൂഷകനായി സേവനം അനുഷ്ഠിച്ച് അന്ത്യവിശ്രമം കൊള്ളുന്ന മാമംഗലം പള്ളിയിൽ ഒരു ബലി അർപ്പിക്കുവാൻ പോലും അവസരം വിഘടിത വിഭാഗം നൽകിയിട്ടില്ല. എങ്കിലും സഭയ്ക്കുവേണ്ടി വർഷങ്ങളായി പൂട്ടിക്കിടന്ന ചാത്തമറ്റം കാർമ്മൽ സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളി തുറന്ന് ആരാധന അർപ്പിക്കുവാൻ ദൈവം അവസരം നൽകി. അങ്കമാലി ഈസ്റ്റ് ഭദ്രാസന സെക്രട്ടറി, സഭാ മാനേജിംഗ് കമ്മറ്റി അംഗം എന്ന നിലയിലും അച്ചൻ പ്രവർത്തിച്ചു.

ശാരീരികമായ പ്രയാസങ്ങൾ ഉണ്ടായിരുന്നു. എങ്കിലും ഇത്രവേഗം യാത്രയാകുമെന്ന് ആരും കരുതിയിരുന്നില്ല 2024 ഫെബ്രുവരി 18 ഞായറാഴ്ച ആരാധനയിൽ സംബന്ധിച്ചു. 19-ാം തീയതി തിങ്കളാഴ്ച രാവിലെ 2.30-ന് 73-ാം വയസ്സിൽ തന്റെ നാഥന്റെ സന്നിധിയിലേക്ക് യാത്രയായി ദൈവത്തിന്റെ വിശ്വസ്തദാസനായി ശുശ്രൂഷ ചെയ്ത ആചാര്യ ശ്രേഷ്ഠാ-സമാധാനത്തോടെ പോവുക. ഇമ്പങ്ങളുടെ പറുദീസായിൽ ദൈവം അങ്ങയെ ആശ്വസിപ്പിക്കട്ടെ. പ്രാർത്ഥനയിൽ പരസ്പരം ഓർക്കാം.

**- ഫാ. യാക്കോബ് റമ്പാൻ**

# ഓർത്തഡോക്സ് ശുശ്രൂഷക പരിശീലന ക്യാമ്പ് സമാപിച്ചു




ആരാധനാധിഷ്ഠിതമായ ജീവിതമാണ് നന്മയിൽ വളരാൻ മനുഷ്യനെ പ്രാപ്തമാക്കുന്നതെന്ന് യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലിത്ത പറഞ്ഞു. ആരാധനയിലും ദൈനംദിന സാഹചര്യങ്ങളിലും ദൈവ സാന്നിധ്യം തിരിച്ചറിഞ്ഞ് പ്രവർത്തിക്കാൻ അദ്ദേഹം ആഹ്വാനം ചെയ്തു. അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം വാർഷിക പരിശീലന ക്യാമ്പിന്റെ സമാപന സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

പ്രസിഡന്റ് യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലിത്ത അധ്യക്ഷനായിരുന്നു. പരുമല സെമിനാരി മാനേജർ, കെ വി പോൾ റമ്പാൻ, വൈദീക ട്രസ്റ്റി ഫാ ഡോ തോമസ് വർഗീസ് അമയിൽ, വൈസ് പ്രസിഡന്റ്, ഫാ. ജോസ് തോമസ് പൂവത്തുങ്കൽ, ഫാ. ആൻഡ്രൂസ് വർഗീസ് തോമസ്, ഫാ. സൈമൺ ജോസഫ്, ജനറൽ സെക്രട്ടറി ബിജു വി പന്തപ്ലാവ് എന്നിവർ പ്രസംഗിച്ചു. ഫാ. ജോജി കെ. ജോയി ക്ലാസ് നയിച്ചു. 350 ശുശ്രൂഷകർ പങ്കെടുത്തു.

## ക്വിസ് – 8

**വിജയി :**
**ജോയിസ് ഉമ്മൻ**
സീനായ്കുന്ന് സെ. മേരീസ് ഓർത്തഡോക്സ് ചർച്ച്, കാരയ്ക്കാട

**ക്വിസ് –8 ശരിയുത്തരങ്ങൾ**

1. പ്രശാന്ത് ബാലകൃഷ്ണൻ നായർ. 2. ഇവരെ സുന്ദരൻ /സൗന്ദര്യം ഉള്ളവർ എന്ന് വേദപുസ്തകം വിശേഷിപ്പിച്ചിരിക്കുന്നു. 3. പ.ഗീവർഗീസ് പ്രഥമൻ ബാവായുടെ 4. പത്രോസ്, അന്ത്രയോസ് ഫിലിപ്പോസ് 5. 2011. 6. ഉള്ളൂർ എസ് പരമേശ്വരയ്യർ, വള്ളത്തോൾ നാരായണ മേനോൻ, കുമാരനാശാൻ. 7. ഉണ്ട്. മാമോദീസയിൽ ജലസ്നാനത്തിന് ശേഷം തലതൊടുന്ന ആളുടെ കൈയിലേക്ക് ഏൽപ്പിക്കുമ്പോൾ ചൊല്ലും. 8. തുറന്നോസിന്റെ. 9. ഫെബ്രുവരി 2 മായൽത്തോ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഓർമ്മ. ഓഗസ്റ്റ് 6 കൂടാരപെരുന്നാൾ അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ ഓർമ. 10. H.E Arch Bishop അയയമ Melkezadek Nurbega Gadha 11.പുരോഹിതരുടെ, സ്ത്രീകളുടെ. 12. K M മാത്യു 13. യോസേഫ്. 14. നിസ്സയിലെ വി. ഗ്രീഗോറിയോസ്. 15. തിരുവെഴുത്ത്

# മദ്യമുക്തി പുതുപ്പള്ളി കൂട്ടായ്മ വാർഷികം



**പുതുപ്പള്ളി:** യുവജനങ്ങളെയും കുട്ടികളെയും ലഹരിയുടെ വലയിലേക്ക് വീഴ്ത്താൻ തിന്മയുടെ സംഘടിതമായ നീക്കങ്ങൾ സമൂഹത്തിൽ പ്രവർത്തിക്കുകയാണെന്നു മാർ ജേക്കബ് മുരിക്കൻ, പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന മദ്യമുക്തി പുതുപ്പള്ളി കൂട്ടായ്മയുടെ 10–ാം വാർഷികം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. ലഹരി ഉപയോഗങ്ങളിൽ നിന്നു പിന്മാറാൻ സാധിക്കില്ലെന്ന ചിന്ത മനുഷ്യരെ വേട്ടയാടുമ്പോഴും രക്ഷപ്പെടാൻ സാധിക്കുമെന്ന പ്രത്യാശയാണ് മദ്യമുക്തി കൂട്ടായ്മ നൽകുന്നതെന്നും അദ്ദേഹം പറഞ്ഞു. മദ്യനിരോധനത്തിന്റെ സർക്കാരിൽ നിന്നു നീക്കങ്ങൾ പ്രതീക്ഷിക്കരുത് എന്നും സ്വന്തമായ നിലയിലുള്ള ചെറുത്തുനിൽപാണ് ഉണ്ടാകേണ്ടതെന്നും മാർ ജേക്കബ് മുരിക്കൻ കൂട്ടിച്ചേർത്തു. സമ്മേളനത്തിൽ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് അധ്യക്ഷത വഹിച്ചു. മദ്യമുക്തി കൂട്ടായ്മ നിർമ്മിച്ചു നൽകിയ ഭവനത്തിന്റെ താക്കോൽദാനവും അദ്ദേഹം നിർവ്വഹിച്ചു. ചാണ്ടി ഉമ്മൻ എം.എൽഎ., പുതുപ്പള്ളി പള്ളി വികാരി ഫാ. ഡോ. വർഗീസ് വർഗീസ് എന്നിവർ ആശംസകളറിയിച്ചു. യൂഹാനോൻ റമ്പാൻ, റവ. തോമസ് പി. ജോർജ്, ഏബ്രഹാം വാഴയ്ക്കൽ പ്രഫ. സി. മാമച്ചൻ, കുര്യൻ ഐപ്പ് സക്കറിയ, കെ.കെ. കുര്യൻ, രാജൻ തോമസ്, കെ.സി. തോമസ്, ആലീസ് കെ. തോമസ് എന്നിവർ പ്രസംഗിച്ചു.

For Favours Received



Saramma Kottarakkara



Daniel Varghese & Family

# ഇംഗ്ലീഷ് സാഹിത്യത്തിൽ സംഘകൃതികളിലെ "തിണ" കളുടെ വ്യാപന ഗവേഷണ പഠനം

## ഇ. ജോൺ മാത്യുവിന് പി.എച്ച്.ഡി.



**സംഘകൃതികളിലെ 'തിണ'വിന്യാസം ഇംഗ്ലീഷ്സാഹിത്യത്തിൽ ചെലുത്തുന്ന സ്വാധീനത്തെ സംബന്ധിച്ചുള്ള ഗവേഷണത്തിന് യു.എസ് .ൽ നിന്ന് ഇ.ജോൺ മാത്യു ഡോക്ടറേറ്റ് കരസ്ഥമാക്കി.**
**കോട്ടയം ബസേലിയസ് കോളേജ് പ്രിൻസിപ്പാൾ ആയി വിരമിച്ച ഇ.ജോൺ മാത്യു കോട്ടയം- ദേവലോകം (മേൽപ്പാടം) കൂടാരത്തിൽ കുടുംബാംഗമാണ്. കോട്ടയം ബി.എസ്എൻ.എൽ. റിട്ടയേർഡ് ഡെപ്യൂട്ടി ജനറൽ മാനേജർ മറിയാമ്മ ജോൺ പത്നിയും, ഡോ. റ്റീനാ ലിസാ ജോൺ (റ്റി.കെ.എം. കോളേജ് ഓഫ് എഞ്ചിനീയറിംഗ് കൊല്ലം), ഡോ. റ്റെനി എം.ജോൺ (എം.ഡി. ആൻഡേഴ്സൺ, ഹൂസ്റ്റൺ, യു.എസ്) അനു മറിയം (നോർവേ), എന്നിവർ മക്കളുമാണ്**

സംഘസാഹിത്യകൃതികളിൽ വർണ്ണിച്ചിരിക്കുന്ന ഭൂമിയും ഭൂപ്രകൃതിയും കാലാന്തരങ്ങളെ അതിജീവിച്ച് ഇരുപത്തി ഒന്നാം നൂറ്റാണ്ടിലും പ്രദോഷികമായി നിലനിൽക്കുന്നു ഭൂപ്രദേശം മനുഷ്യനും പ്രകൃതിയും തമ്മിലുള്ള രമ്യ-അരമ്യ വാസങ്ങൾക്ക് കാരണമാകുന്നു.

പ്രേമത്തിന്റെ പ്രഭേദങ്ങൾക്ക് പശ്ചാത്തലമാകുന്ന പ്രദേശത്തെ കുറിഞ്ഞി, മുല്ല, മരുതം, നെയ്തൽ, പാലയ് എന്നീ പേരുകളുള്ള അഞ്ച് തിണകളായി വിഭജിച്ചിട്ടുള്ളത് തമിഴ് സാഹിത്യത്തിന്റെ ഒരു സവിശേഷതയാണ്. ഈ പേരുകൾക്ക് കാരണം അഞ്ച് പൂക്കളാണെന്നുള്ളത് സ്പഷ്ടമാണ്. ഈ ഭൂപ്രദേശങ്ങളും അവയിലെ വ്യത്യസ്തങ്ങളായ സസ്യ-ജന്തു-മനുഷ്യ ജീവിതങ്ങളും സാഹിത്യത്തിൽ എങ്ങനെ അവതരിപ്പിക്കണമെന്നത് സംബന്ധിച്ച് കർശനങ്ങളായ വ്യവസ്ഥകൾ തോൽകാപ്പിയാർ മുതലിങ്ങോട്ടുള്ള സാഹിത്യാചാര്യന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.

തോമസ് ഹാർഡി (1840-1928) എന്ന ആംഗലേയ സാഹിത്യകാരൻ 1871 മുതൽ 1895 വരെയുള്ള കാലയളവിൽ ജീവിച്ചുവന്ന (Dorset) ഡോർസ്റ്റ് എന്ന ഗ്രാമവും അതിന്റെ തിണതുല്യമായ ഭൂപ്രദേശങ്ങളും തന്റെ ഭാവനയുടെ ഉൽപ്പന്നമായ വെസ്സക്സിലൂടെ (Wessex) ആവിഷ്കരിക്കുന്നതാണ് ഈ പ്രബന്ധത്തിലെ പഠനഹേതു. പ്രേമത്തിന്റെ വൈകാരികതയിൽ ഇണങ്ങിയും പിണങ്ങിയും നിൽക്കുന്ന സ്ത്രീപുരുഷ മനസ്സുകളിലേക്ക് - ഒരു മന:ശാസ്ത്ര വിദഗ്ദ്ധന്റെ ഉൾക്കാഴ്ചയോടെ ഇറങ്ങി ചെല്ലുന്ന ഒരു രചയിതാവിനെ നാം ഹാർഡിയിൽ കണ്ടുമുട്ടുന്നു. ഗ്രീൻവുഡ് മരത്തിന്റെ (Under the Greenwood Tree) ചുവട്ടിൽ ആരംഭിച്ച് പൂർണ്ണത യിലെത്തുന്ന പ്രേമജീവിതവും, വളരാനായി എത്ര ശ്രമിച്ചിട്ടും കാലിടറി ജനനം മുതൽ മരണം വരെ ശൂന്യതയിൽ (Obscurity) വിന്യാസം കണ്ടെത്തിയ "ജൂഡ് ദി ഒബ്സ്ക്യൂർ" (Jude the Obscure) എന്ന രചനവരെ തോമസ് ഹാർഡി വായനക്കാരനെ "തിണ സിദ്ധാന്തത്തിന്റെ പൊരുളിലേക്ക് എത്തിക്കുന്നു. 'A Symbiotic Confluence Man & Nature in Thomas Hardy's Novels- The Tinai Concept Ruling the Roost' എന്ന ഇംഗ്ലീഷ് ഗവേഷണ പ്രബന്ധം കൂടുതൽ വായനക്കാരെയും സാഹിത്യപഠന വിദ്യാർത്ഥികളെയും സൃഷ്ടിക്കുമെന്ന പ്രതീക്ഷയാണ് ഈ പ്രബന്ധത്തിന്റെ ചാരുത.

**IIIrd Death Anniversary**
**17-05-2024**



## PA KURIAKOSE

**Poochakkeril**
**(Panickar Family)**
**Pathamuttom, Kottayam**

നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൻ വലഭാഗത്തിൽ

**Bereaved Family**

12th Death Anniversary
25-05-2024



## REV. FR. V. J. JOSEPH

VADASERIYATH
VAYALATHALA

ആചാര്യേശാ! മശിഹാ കൂദാശകളർപ്പിച്ചോ-
രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം

**18/05/2024 അഞ്ചാം ചരമ വാർഷികം 23/05/2024**



വെരി. റവ. ഫാ. സ്തേഫാനോസ് റമ്പാൻ



റവ. ഫാ. ഡോ. വി. ശാമുവേൽ

**കളീയ്ക്കൽ**
**ചീമേനി**
**(സുൽത്താൻ ബത്തേരി ഭദ്രാസനം)**

**Inserted by: Fr. Baby John Kaleeckal & Family**



**ബാർ കൗൺസിൽ ഓഫ് കേരള പുസ്തക പ്രകാശനം നടത്തി** ബഹുമാനപ്പെട്ട കേരള ഹൈക്കോടതി സീനിയർ അഭിഭാഷകനും മലങ്കര ഓർത്തഡോക്സ് സഭ പബ്ലിക്കേഷൻ വിഭാഗം ഗവേണിംഗ് ബോർഡ് മെമ്പറുമായ അഡ്വക്കേറ്റ് വർഗീസ് പി തോമസിന്റെ ഗോൾഡൻ സ്റ്റോറീസ് എന്ന പുസ്തകം ബഹു. കേരള ഹൈക്കോടതി ചീഫ് ജസ്റ്റിസ് ജിതേന്ദ്ര ദേശായി പ്രകാശനം ചെയ്തു ഈ വർഷത്തെ മലയാള പുരസ്കാര സാഹിത്യ അവാർഡിനും ഇദ്ദേഹം അർഹനായിരുന്നു.

## സഭാകവി സി.പി. ചാണ്ടി മെമ്മോറിയൽ ആരാധനാ സംഗീത മത്സരം

മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ (MGOCSM) ആഭിമുഖ്യത്തിലും, തുമ്പമൺ ഭദ്രാസന വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ നേതൃത്വത്തിലും സഭാകവി സി.പി ചാണ്ടിസാറിന്റെ സംഭാവനകളും ജീവിതവും ദർശനവും സ്മരിക്കുവാനായി അഖില മലങ്കര ആരാധനാസംഗീത മത്സരം നടത്തപ്പെടുന്നു. പ്രിലിമിനറി, ഫൈനൽ, ഗ്രാൻഡ് ഫിനാലെ എന്നിങ്ങനെ മൂന്നു തലങ്ങളിലായിട്ടാണ് മത്സരങ്ങൾ നടത്തപ്പെടുന്നത്. പ്രിലിമിനറി, ഫൈനൽ മത്സരങ്ങൾ ഓൺലൈനായിട്ടും, അവയിൽ തിരഞ്ഞെടുക്കപ്പെടുന്ന ടീമുകൾക്കായി ഗ്രാൻഡ് ഫിനാലെ റൗണ്ടും ആണ് സംഘടിപ്പിക്കുന്നത്. ജൂൺ 15ന് ഗ്രാൻഡ് ഫിനാലെ പത്തനംതിട്ടയിൽ വച്ച് നടക്കും. ഒന്നാം സ്ഥാനം നേടുന്ന ടീമിന് 50000 രൂപയും, രണ്ടാം സ്ഥാനം നേടുന്ന ടീമിന് 25000 രൂപയും, തിരഞ്ഞെടുക്കപ്പെടുന്ന നാലു ടീമുകൾക്ക് 10,000 രൂപയും ലഭിക്കും. കൂടുതൽ വിവരങ്ങൾക്ക് www.mgocsm.in എന്ന വെബ്സൈറ്റ് സന്ദർശിക്കാവുന്നതാണ്. ○



അമൃത യൂണിവേഴ്സിറ്റിയിൽ നിന്ന് എൻജിനീയറിങ്ങിൽ ഡോക്ടറേറ്റ് നേടിയ ജോ ചെറിയാൻ. സെന്റ് ഗിറ്റ്സ് കോളജ് അസി. പ്രൊഫസറും തിരുവനന്തപുരം ഭദ്രാസനത്തിലെ വരിഞ്ഞം സെ. ജോർജ് ഇടവകയിൽ വലിയവിളയിൽ പരേതനായ ഡി. ചെറിയാന്റെയും അന്നമ്മയുടെയും മകൻ. ഭാര്യ: ഹന്ന മാത്യൂ (സെന്റ് ഗിറ്റ്സ് കോളജ് അസി. പ്രൊഫസർ).



**മലയാളി ശാസ്ത്രജ്ഞന്റെ പേരിൽ അമേരിക്കയിൽ പിക്കിൾബോൾ കോർട്ട്** അമേരിക്കയിലെ യൂണിവേഴ്സിറ്റി ഓഫ് ഫ്ളോറിഡയിൽ പ്ലാന്റ് പത്തോളജി വകുപ്പ് മേധാവിയായ ഡോ. മാത്യൂസ് എൽ.പാറേട്ടിന്റെ പേരിലാണ് സർവകലാശാലയിലെ 'പിക്കിൾബോൾ കോർട്ട് '.

കഴിഞ്ഞ സെപ്റ്റംബറിലാണ് ഡോക്ടർ. മാത്യൂസ് (46) യൂണിവേഴ്സിറ്റി ഓഫ് ഫ്ലോറിഡ പ്ലാന്റ് പതൊളജി വിഭാഗം വകുപ്പ് മേധാവി സ്ഥാനം ഏറ്റത് സർവകലാശാലാ റിസർച്ച് സെന്ററിലെ അധ്യാപകരും, വിദ്യാർഥികളുമാണ് കോർട്ടിന് പ്രഫസറുടെ പേരിടാൻ സർവകലാശാലയുടെ അനുമതി വാങ്ങിയത്. സർവീസിൽ ഉള്ളയാൾക്കു ലഭിക്കുന്ന അപൂർവ അംഗീകാരമാണിത്.

കോട്ടയം ബസേലിയസ് കോളജിൽ പ്രീഡിഗ്രി, അലഹബാദ് അഗ്രികൾച്ചർ ഡീമ്ഡ് യൂണിവേഴ് സിറ്റിയിൽ നിന്നും കൃഷിശാസ്ത്രത്തിൽ ബിരുദവും, മാസ്റ്റർ ബിരുദവും നേടിയശേഷം അമേരിക്കയിൽ ഹവായി യൂണിവേഴ്സിറ്റിയിൽ നിന്നും പ്ലാന്റ് പതോളജിയിൽ ഡോക്ടറേറ്റ് സമ്പാദിച്ച ഇദ്ദേഹത്തിന് യൂണിവേഴ്സിറ്റി ഓഫ് ഫ്ലോറിഡയിൽ നിന്നും പോസ്റ്റ് ഡോക്ടറേറ്റും ലഭിച്ചു. കുഴിമറ്റം സെന്റ് ജോർജ് ഓർത്തഡോക്സ്പള്ളി അംഗമായ ലാൽ എം. പാറേട്ട്-സൂസൻ ദമ്പതികളുടെ മൂത്ത പുത്രനാണ് ഡോ. മാത്യൂസ്. സഹധർമ്മിണി ഡോ. പുഷ്പ ആൻ കുര്യൻ കല്ലുങ്കത്തറ. മക്കൾ: ജോർജ്, ജേക്കബ്.




### പ്രത്യാശ

ക്രിസ്തീയ മരണവീടുകളിൽ ഉപയോഗിക്കുന്നതായ പാട്ടുകളും, പ്രാർഥനകളും ഉൾപ്പെടുത്തി വാകത്താനം വള്ളിക്കാട്ട് ദയറായിൽ നിന്ന് പ്രസിദ്ധീകരിക്കുന്ന 'പ്രത്യാശ, യുടെ 9-ാം പതിപ്പ് ഇപ്പോൾ ലഭ്യമാണ്. കോപ്പികൾക്കായി ബന്ധപ്പെടുക.

മാനേജർ, വള്ളിക്കാട്ട് ദയറാ, വാകത്താനം.
ഫോൺ. +919447479843, വില ₹ 60

# ശുശ്രൂഷകർ മനുഷ്യരെ ദൈവത്തിലേക്ക് ആകർഷിക്കണം
## : പരിശുദ്ധ കാതോലിക്ക ബാവാ

ആരാധനയിലൂടെയും ആത്മീയ ജീവിതത്തിലൂടെയും മനുഷ്യരെ ദൈവത്തിലേക്ക് ആകർഷിക്കുകയും അടുപ്പിക്കുകയും ചെയ്യുവാൻ ശുശ്രൂഷകർ ശ്രമിക്കണമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു. ജീവിത സാഹചര്യങ്ങളിൽ കാലിടറിയവർക്ക് സഹായം ചെയ്യാനുള്ള പ്രതിബദ്ധതയും സ്നേഹവും എല്ലാവരും നിലനിർത്തണമെന്ന് അദ്ദേഹം ഓർമിപ്പിച്ചു.

അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം പരിശീലന ക്യാമ്പ് ഏപ്രിൽ 16 ന് വൈകിട്ട് പരുമല സെമിനാരിയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. കേരളത്തിന് അകത്തും പുറത്തുമുള്ള ഇടവകകളിൽ നിന്നു 350 മദ്ബഹ ശുശ്രൂഷകർ പ്രതിനിധികളായി പങ്കെടുത്തു.

യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലിത്ത അദ്ധ്യക്ഷനായിരുന്നു. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലിത്ത വിഷയവതരണം നടത്തി. കെ.വി. പോൾ റമ്പാൻ, ഫാ. തോമസ് വർഗീസ് അമയിൽ, റോണി വർഗീസ്, അഡ്വ. ബിജു ഉമ്മൻ, ഫാ. ജോസ് തോമസ്, റോയ് മാത്യു മുത്തൂറ്റ്, ബിജു വി. പന്തപ്ലാവ് എന്നിവർ പ്രസംഗിച്ചു.

ഡോ യൂഹാനോൻ മാർ ദിയസ്കോറോസ്, ഫാ. ജോജി കെ ജോജി, ഫാ. ഡോ. വർഗീസ് വർഗീസ്, ഫാ. ലൈജു മാത്യു, ബിനു കെ സാം എന്നിവർ ക്ലാസുകൾ നയിച്ചു. ഡോ. യൂഹാനോൻ മാർ ദിമെത്രയോസ്, ഫാ. ജോൺ സാമുവൽ, ഫ്രാൻസിസ് മൂത്തേടൻ എന്നിവർ സെഷനുകൾക്കു നേതൃത്വം നല്കി

## ഭവനരഹിതരായ വിദ്യാർത്ഥികൾക്ക് വീടൊരുക്കി ബസേലിയസ് കോളജ്

**കോട്ടയം :** ബസേലിയസ് കോളജിന്റെ വജ്ര ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി ഭവനരഹിതരായ വിദ്യാർത്ഥികൾക്കു സ്റ്റാഫ് അംഗങ്ങളുടെയും വിദ്യാർത്ഥികളുടെയും നേതൃത്വത്തിൽ നിർമ്മിച്ചു നൽകുന്ന രണ്ടു വീടുകളുടെ നിർമ്മാണം പൂർത്തിയായി. ബേസിൽ ഹോം എന്നു പേരിട്ട പദ്ധതിയുടെ ഭാഗമായി ആദ്യഘട്ടത്തിൽ സ്റ്റാഫ് അംഗങ്ങളുടെ സഹകരണത്തോടെ പേരൂരിൽ നിർമ്മിച്ച ഭവനത്തിന്റെ ഗൃഹപ്രവേശം നടത്തി. പ്രിൻസിപ്പൽ ഡോ. ബിജു തോമസ്, വജ്രജൂബിലി ജനറൽ കൺവീനർ ഡോ. പി. ജ്യോതിമോൾ, ബേസിൽ ഹോം പ്രോജക്ടിന്റെ ചെയർപേഴ്സൻ ഡോ. തോമസ് കുരുവിള, കോ- ഓഡിനേറ്റർ ഡോ. എം. വി കൃഷ്ണരാജ് എന്നിവരോടൊപ്പം സ്റ്റാഫ് അംഗങ്ങളും ചടങ്ങിൽ സംബന്ധിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ സഹോദരൻ പദ്ധതിയുടെ ആഭിമുഖ്യത്തിൽ വിദ്യാർത്ഥികളുടെ ധനസമാഹരണത്തിലൂടെ പാച്ചിറയിൽ നിർമ്മിക്കുന്ന ഭവനത്തിന്റെ നിർമ്മാണവും പൂർത്തിയായതായി ബേസിൽ ഹോം പദ്ധതിയുടെ ഭാരവാഹികൾ അറിയിച്ചു.



ഫാ. റ്റി. ജി. സഖറിയ
(മാനേജർ മലങ്കരസഭ)



# മരുഭൂമിയിലെ നീരുറവ

**St. Thomas Orthodox Congregation (STOC),**
**(Founded by H.G.L. L Dr.Gheevarghese Mor Osthathios in 1975)**



## ജീവകാരുണ്യസഹായം - 2024

ഭാഗ്യസ്മരണീയനായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ 1975 സെപ്റ്റംബർ 12-ാം തീയതി സ്ഥാപിതമായ മണലാരണ്യത്തിലെ പ്രഥമ കോൺഗ്രിഗേഷൻ 2024 -ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാ സഹായത്തിന് ജാതിമത ഭേദ മന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും അടുത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. മാർ ഒസ്താത്തിയോസ് ചികിത്സാ ധനസഹായം: MOSA:** ക്യാൻസർ, കിഡ്നി, ഹാർട്ട് സംബന്ധമായ രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കായിരിക്കും ധന സഹായം നൽകുന്നത്.

**2. സ്നേഹസ്പർശം** കുട്ടികൾ അനുഭവിക്കുന്ന വേദനകളെ മനസ്സിലാക്കി അവർക്ക് പ്രതീക്ഷയും മാതാപിതാക്കൾക്ക് ആശ്വാസവും നൽകുന്ന സഹായ പദ്ധതിയായ "സ്നേഹ സ്പർശം" കുഞ്ഞുങ്ങളിലെ അപൂർവ്വ രോഗങ്ങൾക്ക് തുടർചികിത്സയ്ക്ക് ആവശ്യമായ സാമ്പത്തിക സഹായം നൽകുന്നു. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്ക് സമീപമുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശ ഉണ്ടായിരിക്കണം. രോഗവിവരങ്ങൾ രേഖപ്പെടുത്തിയ, ചികിൽസിക്കുന്ന ഡോക്ടറുടെ ആറു (6) മാസത്തിനുള്ളിൽ വാങ്ങിയ ഒറിജിനൽ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഒറിജിനൽ സർട്ടിഫിക്കറ്റ് ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി അയയ്ക്കേണ്ടതാണ്.

**3. ശ്ലീലോഹോം ഗീവ് എ സൈറ്റ്** കാര്യംസാടിയിലെ മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ കണ്ണാശുപത്രിയും ശാസ്താംകോട്ട മാർ തിയോഡിഷ്യസ് മെമ്മോറിയൽ മെഡിക്കൽ മിഷൻ ആശുപത്രിയും വഴിയായി "ശ്ലീലോഹോം ഗീവ് എ സൈറ്റ് പ്രോജക്ടിലൂടെ അന്ധതാനിവാരണത്തിനുള്ള ചികിത്സ ലഭിക്കുന്നതാണ്. അർഹത പെട്ടവർ മേൽപറഞ്ഞ ആശുപത്രികൾ സന്ദർശിക്കുക.

**4. സാന്ത്വനം വിധവാ പെൻഷൻ പദ്ധതി:** മലങ്കരസഭയിലെ 45 വയസ്സിൽ താഴെയുള്ള നിർധനരും വിധവകളോ, ശയ്യാവലംബരായ ഭർത്താക്കന്മാരോ ഉള്ള 9 വനിതകൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്. പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റും വിഡോ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. സാന്ത്വനം വിധവാ പെൻഷൻ പദ്ധതിക്ക് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷകൾ 2024 August 30- ന് മുൻപ് കിട്ടിയിരിക്കണം.

**5. യുവസാന്ത്വനം പെൻഷൻ പദ്ധതി:** ശയ്യാവലംബരായ യുവജനങ്ങളുടെ സംരക്ഷണ സഹായമായി 45 വയസ്സിൽ താഴെയുള്ള 9 യുവാക്കൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്. പ്രായം തെളിയിക്കുന്ന സർട്ടിഫിക്കേറ്റും, ഡിസെബിലിറ്റി സർട്ടിഫിക്കേറ്റും, അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. സാന്ത്വനം, യുവസാന്ത്വനം പദ്ധതിക്ക് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷകൾ 2024 August 30- ന് മുൻപ് കിട്ടിയിരിക്കണം.

**6. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനത മൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബത്തിലെ 4 പെൺകുട്ടികളുടെ വിവാഹത്തിന് 75,000 രൂപ വീതം സഹായം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷയും, ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പിയും നിർബന്ധമാണ്. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു. വിവാഹ തീയതിയ്ക്കുശേഷം മൂന്നു മാസത്തിനുള്ളിൽ അപേക്ഷ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ കിട്ടിയിരിക്കണം.

**7. ഭവനനിർമ്മാണ ധനസഹായം:** ഭദ്രാസനത്തിൽ ഉൾപ്പെട്ട ഭവനരഹിതരായ ഒരു വ്യക്തിക്ക് 9 ലക്ഷം രൂപ മൂല്യം വരുന്ന ഒരു ഭവനം പൂർണമായി നിർമിക്കുന്നു. ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെ ഒപ്പോടു കൂടിയ അപേക്ഷയും, അപേക്ഷകനു സ്വന്തമായി സ്ഥലം ഉണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും ഭവന നിർമ്മാണ ചുമതല ഇടവക വികാ രിയുടെയും മാനേജിങ് കമ്മിറ്റി അംഗങ്ങളുടെയും പൂർണ്ണ ചുമതലയിൽ ആയിരിക്കും എന്നുള്ള ശുപാർശ കത്തും സഹിതം അപേക്ഷകൾ 2024 August 30 നു മുൻപ് കിട്ടിയിരിക്കണം.

**8. വിധവ ഭവന നിർമ്മാണ ധന സഹായ പദ്ധതി :** മലങ്കര സഭയിലെ ഭവനരഹിതരായ വിധവകൾക്ക് ഭവനം വച്ചുകൊടുക്കുക എന്ന ആശയത്തിലൂന്നി, 45 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം 9 ലക്ഷം രൂപ മൂല്യം വരുന്ന ഒരു ഭവനം പൂർണമായി നിർമ്മിച്ചു നൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിക്കാവുന്നതാണ്. സഹായം ലഭിച്ചാൽ ഭവന നിർമ്മാണ ചുമതല ഇടവക വികാ രിയുടെയും മാനേജിങ് കമ്മിറ്റി അംഗങ്ങളുടെയും പൂർണ്ണ ചുമതലയിൽ ആയിരിക്കും എന്നുള്ള ശുപാർശ കത്തും അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും, വിഡോ സർട്ടിഫിക്കറ്റും, ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷകൾ 2024 August 30- ന് മുൻപ് കിട്ടിയിരിക്കണം.

**9. വിദ്യാഭ്യാസ സ്കോളർഷിപ്പ്:** നിർധനരും നിരാലംബരും പഠനത്തിൽ സമർത്ഥരുമായ +2 കഴിഞ്ഞ 50 കുട്ടികൾക്ക്, വിദ്യാഭ്യാസ സ്കോളർഷിപ്പ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്ത പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. കൂടാതെ അപേക്ഷകന്റെ കുടുംബ പശ്ചാത്തലം, ചുറ്റുപാടുകൾ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം, മറ്റു നേട്ടങ്ങൾ എന്നിവയെ കുറിച്ച് വിശദമായി അറിയിക്കുന്നതു നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ 2024 August 30ന് മുൻപ് കിട്ടിയിരിക്കണം.

**10. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥികൾക്കു +2നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50% കൂടുതൽ മാർക്കു കരസ്ഥമാക്കിയതും ആദ്യ ചാൻസിൽ ജയിച്ചതുമായവരുടെ അപേക്ഷ മാത്രമെ പരിഗണിക്കുകയുള്ളു. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ 2024 August 30-ന് മുൻപ് കിട്ടിയിരിക്കണം.

**<u>അപേക്ഷ പരിഗണിക്കുന്നതിന് നിർബന്ധമായും അപേക്ഷയോടൊപ്പം നൽകേണ്ട കാര്യങ്ങൾ.</u>**

1. അപേക്ഷിക്കുന്ന ആളുടെ പേര്, അക്കൗണ്ട് നമ്പർ, IFSC Code, അഡ്രസ്സ് ഇവ ഉൾപ്പെടുന്ന ബാങ്ക് പാസ്സ് ബുക്കിന്റെ ആദ്യ പേജിന്റെ വ്യക്തമായ കോപ്പി എല്ലാ അപേക്ഷകൾക്കും ഒപ്പം നിർബന്ധമായും ഉണ്ടായിരിക്കേണ്ടതാണ്.
2. അപേക്ഷകന്റെ മൊബൈൽ നമ്പർ. (ഇമെയിൽ ഉണ്ടെങ്കിൽ അത് നൽകുന്നത് നന്നായിരിക്കും)
3. അപേക്ഷ ശുപാർശ ചെയ്യുന്ന പുരോഹിതന്റെ മൊബൈൽ നമ്പർ
4. ഏത് ധന സഹായത്തിന് അപേക്ഷിക്കുന്നു എന്ന് വ്യക്തമായി അപേക്ഷയിൽ രേഖപ്പെടുത്തുക.
5. അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ March ലക്കത്തിൽ നിന്നോ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്.
6. പരസ്യത്തിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
7. അപൂർണ്ണവും ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**<u>അപേക്ഷകൾ അയക്കേണ്ട വിലാസം:</u>** The Co-Ordinator, STOC office, Bethany Aramana, Tiruvalla-689101, Kerala.

**<u>അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:</u>** നിങ്ങളിൽ വിശ്വാസം അർപ്പിച്ച് ഞങ്ങൾ ചെയ്യുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നിങ്ങൾ ശുപാർശ ചെയ്യുന്ന ഓരോ അപേക്ഷകളും ദയവായി സസൂഷ്മം പരിശോധിച്ച്, അപേക്ഷിക്കുന്ന ആൾ ഈ ധനസഹായത്തിന് അർഹരാണെന്നും, ഇടവകയുടെ സമീപ പ്രദേശങ്ങളിൽ ഉള്ള ആളാണെന്നും ഉറപ്പു വരുത്തേണ്ടതും, ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടെന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്ന് പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താല്പര്യപ്പെടുന്നു. ശുപാർശകൾക്ക് (ചികിത്സാ വിദ്യാഭ്യാസ ധനസഹായങ്ങൾ ഒഴികെ) പള്ളിയുടെ letter head-ൽ പള്ളിയുടെ സീലും, മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.



# St. Thomas Orthodox Congregation (STOC)
## മരുഭൂമിയിലെ നീരുറവ
### ജീവകാരുണ്യ ധനസഹായ അപേക്ഷ ഫോറം- 2024

1. ഏതുതരത്തിലുള്ള ധനസഹായത്തിന് അപേക്ഷിക്കുന്നു: ..........................................
   (ചികിത്സ, വിധവ പെൻഷൻ, ഭവന നിർമ്മാണം, വിവാഹം, വിദ്യാഭ്യാസം, യുവ സാന്ത്വനം)
2. അപേക്ഷിക്കുന്ന ആളുടെ പേര്: ..........................................
3. മൊബൈൽ നമ്പർ: .................... ഇമെയിൽ (ഉണ്ടെങ്കിൽ): ....................
4. വയസ്സ്: .................... വിദ്യാഭ്യാസയോഗ്യത: ....................
5. മേൽവിലാസം:(പിൻകോഡ് സഹിതം): ..........................................
   ..........................................
6. പ്രതിമാസ വരുമാനം: Rs....................
7. ഭൂസ്വത്ത് വിവരം: ..........................................
8. ഇടവക : ..........................................
9. ഭദ്രാസനം: ..........................................
10. വികാരിയുടെ പേര് : ..........................................
11. വികാരിയുടെ മൊബൈൽ : ..........................................
12. നീരുറവയിൽ നിന്ന് ഇതിനു മുമ്പ് ധനസഹായം ലഭിച്ചിട്ടുണ്ടോ: ....................
13. ഉണ്ടെങ്കിൽ ഏത് വർഷം: ..........................................
14. എന്താവശ്യത്തിന്: ..........................................
15. ലഭിച്ച തുക: ....................
16. കുടുംബാംഗങ്ങളുടെ / ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | മാസവരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റ് പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക :

17. അപേക്ഷകന്റെ ഒപ്പ് :.................... തിയതി: .................... സ്ഥലം :....................

അപേക്ഷകൾ STOC Office, Basil Jubilee Centre, Bethany Aramana, Thiruvalla, Kerala, 689101 എന്ന വിലാസത്തിൽ അയക്കേണ്ടതാണ്.
എല്ലാ അപേക്ഷയോടും ഒപ്പം ഇടവക വികാരിയുടെ Letter Head ൽ ഉള്ള ശുപാർശയും, ഒപ്പും, ആവശ്യമായ അപേക്ഷകളിൽ കമ്മിറ്റി അംഗങ്ങളുടെ ഒപ്പും, പള്ളിയുടെ സീൽ എന്നിവയും, മേൽപ്പറഞ്ഞ വിവരങ്ങൾ പൂർണ്ണമായും
ഉണ്ടാവണം. അപൂർണ്ണമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
ഇടവകയിലെ ആത്മീയ സംഘടനകളിൽ പ്രവർത്തിക്കുന്നവർക്കു പ്രത്യേക പരിഗണന നൽകുന്നതാണ്.
ജീവസന്ധാരണം, ഭവനം, വിവാഹം എന്നി അപേക്ഷകളിൽ ഒരു ഇടവകയിൽ നിന്ന് ഒരു വർഷം ഒന്നിൽ കൂടുതൽ
അപേക്ഷകൾ പരിഗണിക്കുന്നതല്ല. ഉണ്ടെങ്കിൽ ഏറ്റവും പരിഗണനാർഹമായവ തെരഞ്ഞെടുത്തു നൽകുന്നതാണ്.

## യാമങ്ങളുടെ കാവൽക്കാരൻ
## പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ
## ദിദിമോസ് പ്രഥമൻ ബാവായുടെ
## 10-ാം ഓർമ്മ, 26-05-2024



ശ്ലീഹരിൽ ഏറ്റം-വീറൊടു ഗുരുവേ-സ്നേഹിച്ചോനാം
മാർത്തോമ്മാ തൻ-പൗരസ്ത്യമതാം-സഭയിൻ ഇടയൻ
ബസേലിയോസ് ദിദിമോസ് പ്രഥമൻ- ഓർമ്മദിനത്തിൽ
തിരുസഭ മോദാൽ-അർപ്പിച്ചോരു ബലി കൈക്കൊള്ളണമേ.

IN LOVING MEMORY

JACOB MATTHEW & FAMILY

(JOJO, DUBAI)

WORKING COMMITTEE MEMBER,
MALANKARA ORTHODOX SYRIAN CHURCH

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2024-26
License No. KL/CR/KTM/WPP-07/2024-26
Licensed to Post Without Pre-Payment

Published on
10 May/2024



PRINTED & PUBLISHED BY FR. THOMAS RAJU FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH THOMAS ALIAS FR. REJI THOMAS